

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 03 No. 23 THE ONLINE OFFICIAL NEWS BULLETTIN 2020 July 04


SEASON OF PENTECOST | പെന്തിക്കോസ്തികാലം

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 5 ♪4  5th Sunday after Pentecost 72 Evangelists 211th Mem. of Marthoma VII ☩ (Kolenchery Palli) | 6 ♪8 | 7 ♪4  23rd Mem. of Zachariah Mor Dionysius ☩ (Pathanapuram Tabor Dayara) | 8 ♪8 | 9 ♪4 | 10 ♪8 247th Mem. of Yuhanon Mor Gregorios ☩ (Mulanthuruthy Church) | 11 ♪4 |



സഭാകവി സി. പി. ചാണ്ടി സാറിനെക്കുറിച്ച് ഫാ. മാത്യു കൊടുമൺ തയ്യാറാക്കിയ ഒരു മണിക്കൂർ ദൈർഘ്യമുള്ള ഡോക്യുമെന്ററിയുടെ പ്രകാശനം പ. കാതോലിക്കാ ബാവാ നിർവ്വഹിച്ചു.




കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ മാർ പത്രോസ് പൗലോസ് ശ്ലീഹൻമാരുടെ ഓർമ്മപെരുന്നാളിന് (മിഥുനം 29) കൊടിയേറി. ജുലൈ 11, 12 തീയതികളിലാണ് പെരുന്നാൾ.



പഴയസെമിനാരി മാനേജരായി പ. കാതോലിക്കാ ബാവായുടെ കല്പന പ്രകാരം ഫാ. ജോബിൻ വർഗ്ഗീസ് പ്ലാത്തറയിൽ ചുമതലയേറ്റു.

## നിബന്ധനകൾ പാലിച്ചുകൊണ്ട് മലങ്കര ഓർത്തഡോക്സ് സഭയുടെ ദേവാലയങ്ങൾ തുറക്കും

കോട്ടയം: കോവിഡ് 19 ലോക്ക്ഡൗൺ ഇളവുകളുടെ പശ്ചാത്തലത്തിൽ കേന്ദ്ര-സംസ്ഥാന സർക്കാരുകൾ കൊണ്ടുവന്ന നിബന്ധനകൾ പാലിച്ചു കൊണ്ട് മലങ്കര ഓർത്തഡോക്സ് സഭയുടെ ദേവാലയങ്ങൾ തുറന്ന് പ്രവർത്തിക്കാമെന്ന് പ. കാതോലിക്കാ ബാവാ.

ആരാധനാലയങ്ങളുടെ പ്രവർത്തനം സംബന്ധിച്ച് പ്രദേശിക ക്രമീകരണങ്ങൾ ആവശ്യമെങ്കിൽ അതാത് ഭദ്രാസന മെത്രാപ്പോലീത്തായുടെ അനുമതിയോടെ നടത്താം. രോഗവ്യാപനം തടയുന്നതിനുവേണ്ടിയുള്ള സർക്കാരിന്റെ എല്ലാ നടപടികളോടും ഓർത്തഡോക്സ് സഭ പൂർണ്ണമായും സഹകരിക്കുമെന്നും പരിശുദ്ധ കാതോലിക്കാ ബാവാ പറഞ്ഞു.




ഭക്ഷ്യോൽപ്പന്നകിറ്റ് വിതരണം ചെയ്തു. കോവിഡ്-19 സാഹചര്യത്തിൽ ദുരിതമനുഭവിക്കുന്ന 325 നിർദ്ധന കുടുംബങ്ങൾക്ക് CASA (Church's Auxiliary for Social Action) ഏർപ്പെടുത്തിയ ഭക്ഷ്യോത്പന്ന കിറ്റുകൾ വിതരണം ചെയ്തു. കാസാ ചെയർപേഴ്സൺ ഡോ. യാക്കോബ് മാർ ഐറേനിയോസ് വിതരണ ഉദ്ഘാടനം നിർവ്വഹിച്ചു. കൊരട്ടി, പിറവം ,ആരക്കുന്നം, കണ്ടനാട്, വട്ടായി, വാകത്താനം എന്നീ സ്ഥലങ്ങളിൽ അഞ്ചു ലക്ഷം രൂപയോളം ചെലവഴിച്ച് 1500 രൂപ വില വരുന്ന കിറ്റുകളാണ് ഓരോ കുടുംബത്തിനും നൽകിയത്.

# ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തോലികവുമായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ



## ഡോ. ഗീവറുഗീസ് യൂലിയോസ് മെത്രാപ്പോലീത്താ

ലോകചരിത്രത്തിൽ തന്നെ ഏതെങ്കിലും ഒരു പ്രസ്ഥാനം വളർച്ചയുടെ പാതയിൽ രണ്ടായിരം വർഷങ്ങൾ പൂർത്തിയാക്കുന്ന സംഭവങ്ങൾ അധികം ഉണ്ടെന്ന് തോന്നുന്നില്ല. മഹാ സാമ്രാജ്യത്വ ശക്തികൾപ്പോലും ഏതാനും നൂറ്റാണ്ടുകൾ കഴിയുമ്പോൾ ശിഥിലമായി പോവുകയാണ് പതിവ്. മതങ്ങൾ പരിവർത്തനങ്ങൾക്കു വിധേയപ്പെട്ടുകൊണ്ട് ആയിരക്കണക്കിന് വർഷങ്ങൾ ജീവിക്കാറുണ്ടെങ്കിലും അനുകൂല സാഹചര്യങ്ങൾ ഇല്ലാതെ വരുമ്പോൾ അവ പെട്ടെന്ന് വാടിതളരാറുണ്ട്.

വിശ്വാസമെന്ന പാറമേൽ പണിയപ്പെട്ട പ. സഭ ദൈവത്തിന്റെ കൈവേലയാകയാൽ പാതാള ഗോപുരങ്ങൾക്ക് നശിപ്പിക്കാനാകാത്തവിധം അത് സുദൃഢമായി നിലനില്ക്കുന്നു.

പിറവിയെടുത്ത് അധികകാലം കഴിയുന്നതിനു മുമ്പു തന്നെ ഭാരതത്തിൽ വിതയ്ക്കപ്പെട്ട ക്രിസ്തുവചനം നല്ല നിലത്ത് വീണ് വളർന്ന് 30 ഉം 60 ഉം നൂറും മേനിയായി ഫലം പുറപ്പെടുവിക്കുന്ന അനുഭവമായി മലങ്കരസഭയെ കാണാവുന്നതാണ്. ഗുരുവിനോട് വഴിചോദിച്ചറിയുകയും ആ വഴിയിലൂടെ ഏറ്റവും കൂടുതൽ യാത്ര ചെയ്യുകയും ചെയ്ത വി. മാർത്തോമാ ശ്ലീഹാ റോമാ സാമ്രാജ്യത്തിനപ്പുറത്തേക്ക് കിഴക്കോട്ട് യാത്ര ചെയ്ത് ആദ്യം എഡേസ്സാ ആസ്ഥാനമാക്കി വി. സഭ പണിയുകയും ക്രിസ്താബ്ദം 52-ൽ ഭാരതത്തിലെത്തി പ. സഭ സ്ഥാപിക്കുകയും ചെയ്തു. 'അവനോടു കൂടെ മരിക്കേണ്ടതിന്' അഥവാ മരണംവരെയും അവനെ പിൻപറ്റുന്നതിന് നാമും അവനെ അനുധാവനം ചെയ്യുക എന്ന് സഹ ശിഷ്യരെ പ്രോത്സാഹിപ്പിക്കുകയും, അവർ യഹൂദന്മാരെ ഭയന്ന് ഒളിച്ചു പാർത്തപ്പോൾ ഭയം കൂടാതെ പുനരുത്ഥാന സത്യം അന്വേഷിച്ച് യെരുശലേമിൽ സഞ്ചരിക്കുകയും ഒടുവിൽ സത്യം ബോദ്ധ്യപ്പെട്ടപ്പോൾ 'എന്റെ കർത്താവും എന്റെ ദൈവവുമേ' എന്ന് അപ്പോസ്തോലിക വിശ്വാസം പരസ്യമായി പ്രഖ്യാപിച്ച് ഉത്ഥിതനായ യേശു ദൈവം തന്നെയാണെന്ന് സഹശിഷ്യന്മാരെ പഠിപ്പിച്ച് ക്രിസ്തുവിന്റെ മുന്നിൽ മുട്ടുകുത്തി പ. സഭയുടെ ആരാധനയ്ക്ക് അടിസ്ഥാനം ഇട്ടുവെന്ന് വി. വേദപുസ്തകം (വി. യോഹന്നാൻ 20) സാക്ഷിക്കുന്നു.

തന്നെ അയച്ചത് ലോകത്തിന്റെ രക്ഷിതാവും കർത്താവുമായ സാക്ഷാൽ ദൈവമാണെന്നാണ് അവൻ ക്രിസ്തുവിൽ ഈ ലോകത്ത് നമ്മിലേക്ക് അവതരിച്ച് നമ്മെ വീണ്ടെടുത്ത് തന്നിലേക്ക് ചേർത്ത് 'വഴിയും സത്യവും ജീവനു'മായി നമ്മെ വീണ്ടെടുത്ത് രക്ഷിച്ചുവെന്നും, അവൻ നമ്മെ അസത്യമാർഗ്ഗങ്ങളിൽ നിന്നും സത്യത്തിലേക്കും അന്ധകാരത്തിൽ നിന്നും തന്റെ അത്ഭുതപ്രകാശത്തിലേക്കും മരണത്തിൽ നിന്നും ജീവനിലേക്കും നടത്തുന്നുവെന്നും ആകയാൽ അവനിൽ വിശ്വസിച്ച് വി. മാമ്മോദീസാ സ്വീകരിച്ച് അവന്റെ വി. ശരീരവും രക്തവും ഭക്ഷിച്ച് അവന്റെ മാർഗ്ഗത്തിൽ നടപ്പിൻ എന്നും ശ്ലീഹാ പഠിപ്പിച്ചു. ചിതറിപാർത്ത യെഹൂദന്മാരോടൊപ്പം ഭാരതത്തിലെ വിവിധ വിശ്വാസ-ആചാരങ്ങളിൽപ്പെട്ടവരും ഒന്നിച്ച് ക്രിസ്തുവിൽ ഒരു പുതിയ മാനവികത, രാജകീയ-പുരോഹിത വർഗ്ഗവും വിശുദ്ധ വംശവുമായ ദൈവജനമായി രൂപപ്പെട്ടു. അവർക്കായി ശ്ലീഹാ ഇടവകകളും പൗരോഹിത്യവും സ്ഥാപിച്ചു നൽകി. അണിമുറിയാതെ നിലനിന്നുപോരുന്ന ആ വി. സഭയുടെ ഇന്നത്ത രൂപമാണല്ലോ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ. വി. സഭയാണ് താമസംവിനാ അതിന്റെ രണ്ടായിരം വാർഷികം ആഘോഷിക്കുവാൻ ഒരുങ്ങുന്നത്.

മലകളും കരകളും കുന്നുകളും, കുളങ്ങളും, പുഴകളും തടാകങ്ങളും നിറഞ്ഞ് ഉയർന്ന സഹ്യപർവ്വത നിരകളിൽ നിന്നും പടിഞ്ഞാറ് അറബികടലിലേക്ക് താഴ്ന്നു കിടക്കുന്ന മലബാർ (banks of hills) ഈ പ്രദേശത്തെ വി. സഭ



**കാതോലികമായ ശ്ലൈഹിക വിശ്വാസം ഏറ്റുപറയുന്ന ഏവരേയും സ്വീകരിക്കുകയും അവരോട് സഹവർത്തിക്കുകയും അവരെ കൂട്ടിചേർത്ത് താദാത്മ്യപ്പെടുകയും ചെയ്യുന്ന പൈതൃകമാണ് മലങ്കരസഭയുടേത്.**

മലങ്കരസഭ എന്ന് ചരിത്രത്തിൽ അറിയപ്പെട്ടു. സ്തുതി ചൊവ്വാക്കപ്പെട്ട (ഓർത്തോ-ദുക്സ്സോ) വിശ്വാസം അത് എക്കാലവും മുറുകെ പിടിച്ച് അതിനെതിരെ വന്ന എല്ലാ വേദവിപരീതങ്ങളെയും പാടേ തോല്പിച്ചോടിച്ചു. ചിതറിപ്പാർത്ത യഹൂദന്മാരുടെയും അവരോട് സുവിശേഷം പ്രസംഗിച്ച വി. ശ്ലീഹന്മാരുടെയും - നമ്മുടെ കർത്താവിന്റെയും - സാധാരണ സംസാര ഭാഷയായിരുന്ന അരമായ (പൗരസ്ത്യ സുറിയാനി) ഭാഷയിൽ ഈ സമൂഹം ആദ്യം മുതൽ

ആരാധന നടത്തി. അതുകൊണ്ടാണ് ഈ സഭ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ എന്ന് അറിയപ്പെടുന്നത്.

തന്നെ അയച്ചത് ക്രിസ്തുവാണ് എന്നത്രേ ശ്ലീഹാ നമ്മുടെ പൂർവ്വീകരോട് പറഞ്ഞത്. അന്ത്യോഖ്യായിൽ ഒരു പാത്രിയർക്കീസ് ഉണ്ടെന്നും അദ്ദേഹമാണ് തന്നെ ഭാരത സുവിശേഷീകരണത്തിന് നിയമിച്ചതെന്നും അതിനാൽ നിങ്ങൾ എന്നും അന്ത്യോഖ്യായുടെ അടിമനുകത്തിൻകീഴിൽ കഴിയണമെന്നും അദ്ദേഹം നമ്മെ പഠിപ്പിച്ചിട്ടില്ല. മറിച്ച് ക്രിസ്തുവിൽ നിങ്ങൾ പൂർണ്ണ സ്വതന്ത്രരാണ് എന്നത്ര എല്ലാ ശ്ലീഹന്മാരും അവർ ആരംഭിച്ച സഭകളോട് അറിയിച്ചത്. 'നിങ്ങളെ ഞങ്ങൾ അറിയിച്ചതിന് എതിരായി വേറൊരുവൻ വന്ന് അറിയിച്ചാൽ അവൻ ശപിക്കപ്പട്ടവനെന്ന്' പ. പൗലൂസ് ശ്ലീഹായും പഠിപ്പിക്കുന്നു.

കാതോലികമായ ശ്ലൈഹിക വിശ്വാസം ഏറ്റുപറയുന്ന ഏവരേയും സ്വീകരിക്കുകയും അവരോട് സഹവർത്തിക്കുകയും അവരെ കൂട്ടിചേർത്ത് താദാത്മ്യപ്പെടുകയും ചെയ്യുന്ന പൈതൃകമാണ് മലങ്കരസഭയുടേത്. ഇത് ഭാരതീയ മത-സാംസ്ക്കാരിക സംവിധാനത്തിന്റെ പൊതു സ്വഭാവമാണെന്ന് അറിയാമല്ലോ. അതുകൊണ്ടുതന്നെ വി. മാർത്തോമ്മാ ശ്ലീഹായാൽ തന്നെ സ്ഥാപിതമായ, പൗരസ്ത്യ ഓർത്തഡോക്സ് സഭയായ പേർഷ്യൻ സഭയുമായി ആദ്യകാലം മുതൽതന്നെ ഏറെ അടുത്ത ബന്ധം മലങ്കരസഭ നിലനിർത്തിയിരുന്നു. അവിടെ നിന്നും കച്ചവട സംബന്ധമായി വന്നവരും, പീഡന വിധേയരായി ഓടിപ്പോന്നവരുമെല്ലാം മലങ്കരസഭയിൽ ഒന്നായി ഒരു വിശ്വാസ സമൂഹമായി വളർന്നു. അവിടെ നിന്ന് കാലാകാലങ്ങളിൽ വന്നിരുന്ന പുരോഹിതരെയും നാം സ്വീകരിച്ച് ആദരിച്ചു.

ലോകചരിത്രത്തിലെ 'ഇരുണ്ട യുഗം' എന്ന് വിശേഷിപ്പിക്കപ്പെടുന്ന കാലഘട്ടത്തിന്റെ ആരംഭം ക്രിസ്താബ്ദം 6-ാം നൂറ്റാണ്ടോടു കൂടെയാണല്ലോ. ഇക്കാലത്താണ് റോമിന്റെ സാമ്രാജ്യത്ത്വ മനോഭാവം റോമാ സഭയിലേക്കും വ്യാപിക്കുകയും 'പാപ്പാ' എന്ന റോമാ സഭയുടെ അധിപൻ ലോകസഭയുടെ (ആഗോള) നേതാവ് എന്ന് സ്വയം അവകാശപ്പെട്ടു തുടങ്ങുകയും ചെയ്യുന്നത്. റോമാ സാമ്രാജ്യത്തിൻ കീഴിലുള്ളവർക്ക് ഒരു വലിയ പരിധി വരെ രാഷ്ട്രീയ കാരണങ്ങളാൽ ഈ വാദം അനുവദിച്ചു കൊടുക്കേണ്ടി വന്നു. എന്നാൽ റോമിന് പുറത്തുള്ള സാർവ്വത്രിക സഭകളായ ഓർത്തഡോക്സ് സഭകൾ ആരും ഈ വാദം വകവച്ചു കൊടുത്തില്ല എന്ന് ചരിത്രം സാക്ഷിക്കുന്നു.

വേദവിപരീതങ്ങളാലും മതപീഡനങ്ങളാലും പേർഷ്യൻ സഭ മിക്കവാറും നെസ്തോറിയൻ സഭയായി മാറ്റപ്പെട്ടപ്പോൾ അവശേഷിച്ചവരെ സംഘടിപ്പിച്ച് മൂന്നു പൊതു സുന്നഹദോസുകളിലെ സത്യവിശ്വാസത്തിൽ ഉറപ്പിച്ചു നിർത്തുന്ന ഭഗീരഥ പ്രയത്നം വി. യാക്കോബ് ബുർദാന നടത്തി. ഇതേ വിശ്വാസത്തിൽ അന്ന് നിലനിന്നിരുന്ന (നിലനിന്നതായി വിശ്വസിക്കപ്പെടുന്ന) അന്ത്യോഖ്യൻ ഓർത്തഡോക്സ് അഥവാ പാശ്ചാത്യ സുറിയാനി സഭയുടെ അദ്ധ്യക്ഷൻ ത്രിഗ്രീസ് ആസ്ഥാനമായി പേർഷ്യയിലെ സ്തുതിചൊവ്വാക്കപ്പെട്ട വിശ്വാസ സമൂഹത്തിന്റെ തലവനായി അവരുടെ ആഗ്രഹവും ആവശ്യവും പരിഗണിച്ച് ഒരു അദ്ധ്യക്ഷനെ വാഴിച്ചു; അദ്ദേഹം 'ബസേലിയോസ്' എന്ന സ്ഥാനനാമത്തിൽ പൗരസ്ത്യ കാതോലിക്കായായി അറിയപ്പെട്ടു.

എന്നാൽ റോമിന്റെ സാമ്രാജ്യത്വ അതീശത്വ ഭാവം ഒരു പകർച്ചവ്യാധി പോലെ പകർന്നു കിട്ടിയ, റോമാ സാമ്രാജ്യത്തിന്റെ ഭാഗമായിരുന്ന അന്ത്യോഖ്യായുടെ അദ്ധ്യക്ഷനും പൗരസ്ത്യ സഭയുടെ മുകളിൽ ഒരു മേൽക്കോയ്മാ അവകാശം ഉന്നയിച്ചു! 9-ാം നൂറ്റാണ്ടിൽ ചേർക്കപ്പെട്ട ചരിത്രപ്രസിദ്ധമായ കഫർത്തൂത്താ സുന്നഹദോസ് ഈ വാദത്തെ പൂർണ്ണമായി നിരാകരിക്കുകയും പാശ്ചാത്യ സഭാ അദ്ധ്യക്ഷനെ സമന്മാരിൽ മുമ്പനായി മാത്രം ബഹുമാനിക്കുകയും ചെയ്തു.

വി. പത്രോസ് ശ്ലീഹായും വി. തോമ്മാ ശ്ലീഹായും മറ്റു ശ്ലീഹന്മാരും അപ്പോസ്തോലികതയിൽ സമന്മാരും എന്നാൽ ശ്ലീഹന്മാരിൽ മൂപ്പനായ വി. പത്രോസ് ശ്ലീഹായ്ക്ക് അവരിൽ ഒന്നാം സ്ഥാനം നൽകുകയും ചെയ്തതുപോലെ വി. പത്രോസിന്റെ പിൻഗാമിയും വി. തോമ്മാ ശ്ലീഹായുടെ പിൻഗാമിയും കൂടി വരുമ്പോൾ വി. പത്രോസിന്റെ പിൻഗാമിക്ക് സമന്മാരിൽ മുമ്പൻ എന്ന സ്ഥാനം അനുവദിച്ചു നൽകി എന്ന് സാരം.

മലങ്കരസഭയ്ക്ക് അന്ത്യോഖ്യായിലെ പത്രോസിന്റെ പിൻഗാമിയോട് യാതൊരു പ്രത്യേക ബന്ധങ്ങളും 19-ാം നൂറ്റാണ്ടു വരെ ഉണ്ടായിരുന്നില്ല. മറിച്ച് നാം കണ്ടതുപോലെ പൗരസ്ത്യ ശ്ലൈഹിക സഭയുടെ അദ്ധ്യക്ഷന്മാരായ വി. മാർതോമ്മാ ശ്ലീഹായുടെ പിൻഗാമിമാരായിരുന്ന പ. ബസ്സേലിയോസുമാരോട് എക്കാലത്തും നല്ല സഹോദരബന്ധം ഉണ്ടായിരുന്നു താനും. ഏറെ ഊഷ്മളമായ ഈ ബന്ധത്തിന്റെ ചരിത്രത്തിൽ അറിയപ്പെടുന്ന എടുത്തു പറയേണ്ട കണ്ണികളാണ് പൗരസ്ത്യ കാതോലിക്കായായിരുന്ന ബസ്സേലിയോസ് യൽദോ ബാവാ (കോതമംഗലം ബാവാ) യും ശക്രള്ളാ മാർ ബസ്സേലിയോസ് (ശക്രള്ളാ മഫ്രിയാനാ) ബാവായും. യഥാക്രമം 1685-ലും 1757-ലുമാണ് ഈ പിതാക്കന്മാർ മലങ്കരയിൽ എത്തുന്നതും രണ്ടുപേരും ഇവിടെ വച്ച് കാലം ചെയ്യുന്നതും. മലങ്കരസഭയ്ക്ക് മറക്കാനാകാത്ത സംഭാവനകൾ നൽകി; എന്നാൽ മലങ്കരസഭയോട് ഇവർ ഒരു തരത്തിലും സാമ്രാജ്യത്വ അധീശത്വഭാവം എടുത്തില്ല എന്ന് ഓർക്കണം.

1665-ൽ മലങ്കരയിൽ വന്ന അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസും (യെരുശലേം കാതോലിക്കാ / പാത്രിയർക്കീസ്) അധീശത്വം നേടുവാൻ ശ്രമിച്ചതായി അധികം രേഖകൾ കാണുന്നില്ല. എന്നാൽ പത്തൊമ്പതാം നൂറ്റാണ്ടിന്റെ മദ്ധ്യദശകങ്ങളിൽ പാലക്കുന്നത്ത് അത്താനാസ്യോസിന്റെ അനധികൃത മേല്പട്ട സ്വീകരണത്തിന്റെ ഫലമായി മലങ്കരയിലേക്ക് ഒരു കവാടം (Entry Pass) തുറന്നു കിട്ടിയ അന്നു മുതൽ റോമിന്റെ അധീശ സ്വഭാവത്തിന്റെ തനി പകർപ്പായ അന്ത്യോഖ്യാ അവരുടെ അധീശത്വം മലങ്കരയിൽ അടിച്ചേല്പിക്കുവാൻ ആരംഭിച്ചു. ഇന്നും ആ ശ്രമങ്ങൾ നിർബാധം അവർ തുടരുന്നു.

ഭാഗ്യസ്മരണാർഹരായ മലങ്കരയുടെ ദീവന്നാസ്യോസുമാരുടെ കാലത്തു തന്നെ ഈ നീക്കത്തെ മലങ്കര അപലപിക്കുകയും ചെറുക്കുകയും ചെയ്തിട്ടുള്ളതായി കാണാം. 1875-ലെ മുളന്തുരുത്തി സുന്നഹദോസ് മുതൽ മലങ്കരയുടെ ലൗകിക അധികാരം അന്ത്യോഖ്യാ പാത്രിയർക്കീസിന് തീറെഴുതണമെന്ന വാദം പത്രോസ് മൂന്നാമൻ നിഷ്കർഷിക്കുന്നതും 'സാധ്യമല്ല' എന്ന് അന്നത്തെ മലങ്കര മെത്രാപ്പോലീത്താ 'സഭാതേജസ്സ്' ദീവന്നാസ്യോസ് ജോസഫ് പുലിക്കോട്ടിൽ രണ്ടാമന്റെ അദ്ധ്യക്ഷതയിൽ സഭ ഒന്നിച്ച് പറയുകയും ചെയ്യുന്നതായി കാണുന്നു.

പ്രതിസന്ധികൾക്ക് ശ്വാശ്വത പരിഹാരം എന്ന വിധത്തിലാണ് മലങ്കരസഭാ ഭാസുരൻ പ. വട്ടശ്ശേരിൽ ഗീവർഗ്ഗീസ് ദീവന്നാസ്യോസിന്റെ കാലത്ത് അന്നത്തെ കാനോനിക പാത്രിയർക്കീസ് ബാവ പൗരസ്ത്യ സിംഹാസനം തന്നെ മലങ്കരയിൽ സ്ഥാപിക്കുന്നതും മലങ്കരയിൽ ആദ്യമായി ബസ്സേലിയോസ് എന്ന നാമത്തിൽ കാതോലിക്കാ സ്ഥാനം സാധ്യമാക്കുന്നതും. പ. മാർത്തോമ്മാ ശ്ലീഹായുടെ പിൻഗാമിമാർ കാതോലിക്കാമാരായിരുന്നതും, ആ പാരമ്പര്യത്തിലെ പേർഷ്യൻ സഭയിൽ 1865-ഓടെ കാതോലിക്കാ സ്ഥാനി അന്യം നിന്നതുമായ സാഹചര്യത്തിൽ അതേ പാരമ്പര്യത്തിലുള്ള പൗരസ്ത്യ സുറിയാനി സഭയായ മലങ്കരയിൽ ഈ സ്ഥാപനം സംരക്ഷിക്കപ്പെടുമെന്ന ഉയർന്ന വീക്ഷണമാണ് അന്നത്തെ പ. പിതാക്കന്മാരെ ഭരിച്ചത്. അതിന്റെ ഫലമായിരുന്നു 1912-ലെ കാതോലിക്കേറ്റ്.

എന്നാൽ അധീശത്വഭാവവും ആത്മീയകോളനിവല്ക്കരണത്തിലൂടെ മലങ്കരയെ അടിമത്വത്തിൽ എക്കാലവും നിലനിർത്തി കൊള്ളയടിക്കാമെന്ന സ്വാർത്ഥമോഹവും പൂണ്ട അബ്ദള്ളായും പിൻഗാമികളും തങ്ങളുടെ പൂർവ്വീകൻ പ. അബ്ദേദ് മശിഹായുടെ നടപടികളെ അവമതിക്കുകയും പ. മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക പാരമ്പര്യത്തെ തള്ളിപറയുവാൻ ഇവിടെ സംവിധാനങ്ങൾ ഒരുക്കി തുടങ്ങുകയും ചെയ്തു.

ഈ പൈശാചിക നീക്കത്തിന് തടയിടുന്ന പ്രക്രിയയിലാണ് മലങ്കരയിൽ 1934-ലെ ഭരണഘടന ഉണ്ടാകുന്നതും ആ ഭരണഘടനയ്ക്ക് അനുസൃതമായി സുശക്തമായ സഭ നിലനില്ക്കുന്നതും. കരതീർന്ന ഈ ഭരണസംവിധാനത്തെ അന്ത്യോക്യൻ പക്ഷം എന്ന് സ്വയം വിളിക്കുന്നവർ ചോദ്യം ചെയ്തപ്പോൾ 1958-ൽ ഭാരതത്തിന്റെ പരമോന്നത കോടതി അവയെ പൂർണ്ണമായും തള്ളിക്കളഞ്ഞു. അന്നത്തെ മലങ്കര മെത്രാപ്പോലീത്തായും പൗരസ്ത്യ കാതോലിക്കായുമായ ബസ്സേലിയോസ് ഗീവറുഗ്ഗീസ് ദ്വിതീയൻ ബാവായുടെ ശ്രേഷ്ഠതയിൽ വിഘടനക്കാരെ നിരുപാധികം പ. സഭയിൽ ചേർത്തു. ഒരു സഭയായി ഒരു ദശാബ്ദത്തിലധികം സാക്ഷ്യത്തോട പ. സഭ വളർന്നു.

എന്നാൽ വിധി കാലഹരണപ്പെട്ടപ്പോൾ 'സാത്താൻ' പുതിയ രൂപത്തിലും ഭാവത്തിലും അവതരിച്ച് പ. സഭയ്ക്ക് എതിരെ നിലകൊണ്ടു. 1974 മുതൽ 2017 ജൂലൈ 3 വരെയുള്ള കാലം നമ്മുടെ ഓർമ്മയിലുള്ളതിനാൽ പ്രത്യേകം പരാമർശിക്കേണ്ടതില്ലല്ലോ.

അന്ത്യോഖ്യായുടെ പേരു പറഞ്ഞ് വിശ്വാസികളെ തെറ്റുധരിപ്പിച്ച് തെരുവു യുദ്ധങ്ങളും പള്ളി പിടുത്തവും നടത്തി സഭയെ ഉപദ്രവിക്കുകയും സമൂഹ മദ്ധ്യത്തിൽ ക്രൈസ്തവ സാക്ഷ്യം നഷ്ടപ്പെടുത്തുകയും ചെയ്തു. അധർമ്മവും അക്രമവും കൈമുതലാക്കുകയും ആയതിന് അവിശുദ്ധ രാഷ്ട്രീയ ബന്ധങ്ങൾ ഉപയോഗിക്കുകയും ചെയ്തപ്പോൾ 400-ലധികം പള്ളികൾ ഈ കൂട്ടർ മുഷ്ടി ബലത്താൽ കൈവശപ്പെടുത്തി.

1995-ൽ രാജ്യത്തിന്റെ പരമോന്നത നീതിപീഠം വീണ്ടും വിധി പ്രഖ്യാപിച്ചപ്പോൾ പ്രശ്നങ്ങൾ തീർത്ത് സഭാഗാത്രം ഒന്നായി തീരണമന്ന് അതിയായ ആഗ്രഹത്തോട പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ നേതൃത്വത്തിലും പരിശ്രമങ്ങൾ നടത്തി. എന്നാൽ ഒരു സമാധാനശ്രമങ്ങൾക്കും വഴങ്ങാതെ പള്ളികൾ കൈവശം വയ്ക്കുകയും ഏതാനും വിശ്വാസികളെ നിഷ്ക്കരുണം വധിക്കുകയുമൊക്കെ ചെയ്യുന്ന അവസ്ഥയിലേക്ക് കാര്യങ്ങൾ എത്തിച്ചേർന്നു.

7 വർഷത്തെ സമാധാന ശ്രമങ്ങൾക്കൊടുവിൽ ബ. സുപ്രീം കോടതി തന്നെ നിർദ്ദേശിച്ചവിധം പ. സഭയുടെ ഒരു സമ്പൂർണ്ണ സമ്മേളനം - അസ്സോസിയേഷൻ യോഗം - പ. പരുമല തിരുമേനിയുടെ കബറിടം സ്ഥിതി ചെയ്യുന്ന പള്ളിയങ്കണത്തിൽ പ്രാർത്ഥനയോടെ ചേർന്ന് അന്നത്തെ മലങ്കരമെത്രാപ്പോലീത്തായും പൗരസ്ത്യ കാതോലിക്കായുമായ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ തെരഞ്ഞെടുപ്പിനെ സാധൂകരിച്ച് സ്ഥിരീകരിച്ചു. എന്നാൽ അന്നേദിവസം തന്നെ പുത്തൻകുരിശിൽ സമാന്തര യോഗം വിളിച്ചുചേർത്ത് 'അന്ത്യോഖ്യാ ഭക്തന്മാർ' അവരുടെ അടിമത്തം ആവർത്തിക്കുകയും ഒരു അടിമത്ത ഭരണഘടനയുണ്ടാക്കുകയും അതിലൂടെ പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തെ അവഹേളിക്കുകയും ചെയ്യുകയാണുണ്ടായത്. ബ. സുപ്രീംകോടതിയുടെ പ്രത്യേക നിരീക്ഷണത്തിൽ നടന്ന യോഗത്തെ ബഹിഷ്ക്കരിച്ചതിലൂടെ ഇക്കൂട്ടർ ഭാരതത്തിന്റെ ഭരണസംവിധാനത്തെയാണ് ഇകഴ്ത്തിയതും അനുസരിക്കാതിരുന്നതും എന്നും ചരിത്രം സാക്ഷിക്കുന്നു.

ഒരു ഭാഗത്ത് അപ്പീലുകളും മറുഭാഗത്ത് അക്രമവുമായി അവർ യാത്ര തുടർന്നു. സഭാഗാത്രത്തിലുടനീളം ഇടവകകളിലും ഭവനങ്ങളിലും അശാന്തി പരത്തുവാനും അരാജകത്വം സൃഷ്ടിക്കുവാനും സാധിച്ചതൊഴിച്ചാൽ ശാശ്വതമായി ഒന്നും നേടുവാൻ ഇക്കൂട്ടർക്ക് സാധിച്ചില്ല. സഭാഗാത്രം മുറിച്ച് രക്തം വാർന്നൊലിക്കുമ്പോൾ അത് നുണഞ്ഞ് തടിച്ചു കൊഴുക്കുവാൻ അനേകംപേർ വിശ്വാസ-സംരക്ഷണ വാദത്തിന്റെ പേരിൽ മലങ്കരയിൽ യഥേഷ്ടം വിഹരിച്ചു കൊണ്ടിരുന്നു.

സമാന്തര ഭരണം പൂർണ്ണമായും അവസാനിക്കണമെന്ന അന്ത്യശാസനവുമായി 2017-ലെ പ. മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ പെരുന്നാളായ ജൂലൈ 3-ന് ബ. സുപ്രീംകോടതി തീർപ്പു കല്പിച്ചപ്പോഴും പ. സഭ പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ ബാവ തിരുമേനിയുടെ നേതൃത്വത്തിൽ വിഘടിച്ചു നില്ക്കുന്നവരെ സഭയിലേക്ക് സ്നേഹപൂർവ്വം ക്ഷണിച്ചുവെങ്കിലും മറുതലിപ്പിന്റെ ആത്മാവ് അവന്റെ ജോലി തുടരുകയാണ്. ഒപ്പം സഭാഗാത്രം വീണ്ടും വീണ്ടും മുറിയപ്പെടുകയും രക്തദാഹികൾ അതിനെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നു.

പ. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭ ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തോലികവുമാണ്. പാതാളഗോപുരങ്ങൾ അതിനെ ജയിക്കുകയില്ല. 'പ. സഭയെ തകർക്കുവാൻ ശ്രമിക്കുന്നവർ സ്വയം തകരുമെന്ന്' പ. സിംഹാസനത്തിൽ നിന്നും പ്രവാചക ശബ്ദം ഉയരുന്നു. തകർക്കപ്പെട്ട് ഇല്ലാതായി തലമുറകളിലേക്ക് ശാപം വർദ്ധിപ്പിക്കുന്നതിനു പകരം പ. സഭാഗാത്രത്തിലേക്ക് തിരികെ വന്ന് പ. മാർത്തോമ്മാ ശ്ലീഹായുടെ വിശുദ്ധ പാരമ്പര്യത്തിൽ ഉറച്ചുനിന്ന് ദൈവത്തെ സ്തുതിക്കുവാനും അന്ത്യോഖ്യയിലെ സുറിയാനി സഭ ഉൾപ്പെടെയുള്ള എല്ലാ ഓറിയന്റൽ ഓർത്തഡോക്സ് സഭകളോടും ഒന്നിച്ച് സർവ്വ ലോകത്തിനും വേണ്ടി പ്രാർത്ഥിക്കുവാനും ഇടയാകട്ടെ എന്ന് പ്രാർത്ഥിക്കാം.

സഭാചരിത്രം

# മാർത്തോമായുടെ തോറാന

## ഡെറിൻ രാജു

ജൂലൈ 3 - പഴയ കണക്കിൽ കർക്കിടകം മൂന്ന് നസ്രാണികളുടെ വലിയ പെരുന്നാളാണ്. ഓർമ്മ എന്നർത്ഥം വരുന്ന ദുക്റോനോ അഥവാ ദുക്റാനാ ദിവസം. മാർ തോമാശ്ലീഹായുടെ ഓർമ്മ ദിവസം. ദുക്റാനയുടെ തത്ഭവമാണ് പഴയ മലയാളത്തിൽ പ്രചരിച്ച 'തോറാന' എന്ന വാക്ക്.

തോറാനയ്ക്ക് തോരില്ല എന്നും തോറാനയ്ക്ക് ആറാന ഒഴുകി പോകുമെന്നും ഒക്കെയുള്ള പഴഞ്ചൊല്ലുകൾ മലയാണ്മയോട് ആ ഓർമ്മയെ ചേർത്തു നിർത്തി. പിന്നീട് ആ ദിവസം 'സെന്റ് തോമസ് ഡേ' എന്ന് പ്രചരിക്കപ്പെട്ടപ്പോൾ ദുക്റോനയും, 'തോറാന'യും പതിയെ അപ്രത്യക്ഷമായി പോയി. 'തോറാന'യ്ക്ക് അത്ര മഴയും ഇല്ലാതെയായി.

കർക്കിടകത്തിലെ പെരുന്നാൾ പ്രസിദ്ധമെന്ന് പലരും രേഖപ്പെടുത്തിയിട്ടുണ്ട്. ഇന്ത്യക്കാരൻ ജോസഫിന്റെ ഉദ്ധരണിയായി കേരളപ്പഴമ (1868) യിൽ ഹെർമ്മൻ ഗുണ്ടർട്ട് എഴുതിയിരിക്കുന്നത് 'കർക്കിടകത്തിൽ തോമായുടെ ഉത്സവം താൻ പ്രധാനമെന്നാണ്.' പോർച്ചുഗീസുകാരുടെ വരവിനു മുമ്പ് തോമായുടെ രക്തസാക്ഷിത്വ ദിനമായി നസ്രാണികൾ ആചരിച്ചു വന്നത് കർക്കിടകത്തിലായിരുന്നു എന്നതിനു ധാരാളം തെളിവുകളുണ്ട്. എന്നാൽ പിൽക്കാലത്ത് ഡിസംബർ 21 എന്ന ലത്തീൻ തീയതി മുന്നോട്ട് കയറി വരികയും നസ്രാണികളുടെ പരമ്പരാഗത തീയതിയായ കർക്കിടകത്തിലെ 'തോറാന ദിനം' ഒരസ്ഥി മാറ്റ കഥയിൽ തളച്ചിടുകയും ചെയ്തു. ഉദയംപേരൂർ (1599) സുന്നഹദോസ് മുതൽ ആ ശ്രമം നടന്നിരുന്നു എന്നതിനു തെളിവുകൾ ഉണ്ട്.

നസ്രാണികൾക്ക് ജൂലൈ മൂന്നെന്നത് അപ്പന്റെ ആണ്ട് ദിനമാണ്. ഓർക്കപ്പെടേണ്ടതും എക്കാലവും നിലനിർത്തേണ്ടതുമായ ഒരു പേരും ഓർമ്മയുമാണ് മാർത്തോമ്മാ എന്നത്. ക്രിസ്തു മാർഗത്തെ, ഇവിടെ പരിചയപ്പെടുത്തിയ കണ്ടിട്ടും കേട്ടിട്ടുമില്ലാത്ത ഒരു ഭൂപ്രദേശത്തേക്ക് കടന്നു വന്ന ഒരു ധൈര്യശാലിയുടെ ഓർമ്മദിനമാണ്; കണ്ടാലും കേട്ടാലും പോര, തൊട്ടറിഞ്ഞാലേ



എനിക്കെന്റെ ഗുരു തന്നെയാണ് വന്നതെന്ന് ബോദ്ധ്യപ്പെടുകയൊള്ളു എന്നവൻ ശഠിച്ചത് ആ ഗുരുവിനോടുള്ള ഭക്തി സ്നേഹങ്ങൾ നിമിത്തമാണ്. അവനോടു കൂടെ മരിക്കുവാൻ നമുക്ക് പോകാം എന്നു പറഞ്ഞ് തന്റെ സഹാക്കളെ ധൈര്യപ്പെടുത്തിയവന്റെ ഓർമ്മകൾ കാലാതിവർത്തിയാണ്. രണ്ടായിരം വർഷം കഴിഞ്ഞിട്ടും നസറേത്തിലെ ആ വിപ്ലവകാരിയായ തച്ചന്റെ ആശയങ്ങൾ ഈ മണ്ണിൽ ശേഷിക്കുന്നത് തോമാ പകർന്ന ചിന്തകൾ മരണമില്ലാത്തവ ആയതിനാലാണ്. ❑

ലേഖനം

# എന്താണ് നമുക്ക് വേണ്ടത്?: ഒരു നവയുഗ വിചാരം

ഫാ. ഡോ. കെ. എം. ജോർജ്ജ്

"ഇതാ ഞാൻ ജീവനും മരണവും നിന്റെ മുന്നിൽ വച്ചിരിക്കുന്നു....

ജീവൻ തെരഞ്ഞെടുത്തു കൊൾക (ആവർത്തനപുസ്തകം 30:15, 20)

ഒരു വല്ലാത്ത തെരഞ്ഞെടുപ്പിനു മുമ്പിലാണ് നാം. പലതരത്തിലാണ് ആളുകൾ ഇതിനോട് പ്രതികരിക്കുന്നത്. ഈ ആഗോളവ്യാധി മാറുമ്പോൾ മുമ്പുണ്ടായിരുന്ന സ്വതന്ത്ര ലോക വ്യവസ്ഥയിലേക്ക് നാം തിരിച്ചുപോകും എന്നു കരുതുന്നവരാണ് ഒന്നാമത്തെ കൂട്ടർ. രാഷ്ട്രങ്ങളുടെയും മതങ്ങളുടെയും നേതൃസ്ഥാനങ്ങളിലും ആ ചിന്തയുള്ളവർ ധാരാളം ഉണ്ട്. എന്നാൽ എല്ലാം അപ്രതീക്ഷിതവും അനിശ്ചിതവുമായതുകൊണ്ട് ഇനി എന്തു സംഭവിക്കുമെന്നു സംശയിക്കുകയും ഭയപ്പെടുകയും ചെയ്യുന്ന രണ്ടാമത് ഒരുകൂട്ടം ആളുകളുണ്ട്. മൂന്നാമതൊരു കൂട്ടർ ഈ പ്രതിസന്ധിമൂലം പുതിയ ഒരു ലോകവ്യവസ്ഥയും സാമൂഹ്യക്രമവും ജീവിതശൈലിയും ലോകം മുഴുവൻ ഉണ്ടാകും അല്ലെങ്കിൽ ഉണ്ടാക്കണം എന്ന് ഉറച്ചു വിശ്വസിക്കുകയും അതിനായി പ്രവർത്തിക്കാൻ സന്നദ്ധതയുള്ളവരുമാണ്.

ഏതായാലും കൊറോണ വൈറസിന് വാക്സിൻ കണ്ടുപിടിച്ച് പ്രചാരത്തിലാകുമ്പോഴേക്കും ലോകസാമ്പത്തിക ക്രമത്തിനും ഇപ്പോഴത്തെ ആഗോളവ്യവസ്ഥക്കും ചെയ്യാവുന്ന നാശമെല്ലാം ഈ പകർച്ചവ്യാധി മൂലം സംഭവിച്ചു കഴിയും. മാത്രവുമല്ല ഈ വൈറസിന് മ്യൂട്ടേഷൻ സംഭവിച്ച് ഇനിയും കണ്ടുപിടിച്ചേക്കാവുന്ന വാക്സിൻ ഫലശൂന്യമാകാനിടയുണ്ട്. അതുപോലെ തന്നെ നാം ഒരിക്കലും മറക്കരുതാത്ത ഒരു കാര്യമുണ്ട്. എത്ര നാടകീയവും ആകസ്മികവുമായി കൊറോണ വൈറസ് പ്രത്യക്ഷപ്പെട്ട് നമ്മുടെ ലോകത്തെ തകിടം മറിച്ചുവോ അതുപോലെ കണ്ണിമക്കുന്നതിനിടയിൽ മനുഷ്യവർഗത്തെ മുഴുവൻ തുടച്ചു നീക്കാവുന്ന പുതിയ വൈറസുകൾ അസംഖ്യം അണിയറയിൽ ഉണ്ട്. അതുകൊണ്ട് നമ്മുടെ കണക്കുകൂട്ടലുകളും പ്രതിരോധശ്രമങ്ങളും ആകപ്പാടെ പാളിപ്പോകാനും സാധ്യതയുണ്ട്.

ആദ്യം പറഞ്ഞ മൂന്നു നിലപാടുകൾ സൂചിപ്പിക്കുന്ന കാര്യങ്ങൾ അങ്ങനെ കൃത്യമായിട്ട് ആയിരിക്കുകയില്ല ഭാവിലോകത്തിൽ സംഭവിക്കുന്നത്. പല രംഗങ്ങളിൽ നിന്നും പല ആശയങ്ങൾ സ്വീകരിച്ചുകൊണ്ടുള്ള ഒരു സമ്മിശ്ര അനുഭവമായിരിക്കും പുതിയ ഭാവി. മതപരമായി ഇതിന്റെ അനന്തരഫലങ്ങളെക്കുറിച്ച് ചിന്തിക്കുന്നവർ നിരവധി ചോദ്യങ്ങൾ ഉയർത്തുന്നുണ്ട്. സാധാരണക്കാരായ ധാരാളം ആളുകൾ അവരുടെ ജീവിതത്തിന് അർത്ഥം നൽകികൊണ്ടിരുന്ന മതാനുഷ്ഠാനങ്ങളും ആചാരാഘോഷങ്ങളും ഇല്ലാതാകുന്നതോടെ പരിഭ്രമിച്ചു ചിന്താകുഴപ്പത്തിൽ ആകാനിടയുണ്ട്. ക്രിസ്തീയ സഭകളിൽ പ്രത്യേകിച്ച് പാശ്ചാത്യ യൂറോപ്യൻ രാജ്യങ്ങളിൽ ഏതാണ്ട് 70, 75 വർഷങ്ങളായി, അതായത് രണ്ടാം ലോകയുദ്ധത്തിനു ശേഷം, സെക്കുലറൈസേഷന്റെ തരംഗം വ്യാപിച്ചതോടെ ഒരു വലിയ സംഘം ജനങ്ങൾ ഔദ്യോഗിക സഭകളിൽ നിന്ന് വിട്ടുപോയി. പ്രത്യേകിച്ച് പരമ്പരാഗത പ്രൊട്ടസ്റ്റന്റ് സഭകളിൽ ആളുകളില്ലാതെ പള്ളികൾ ശൂന്യമാകുകയോ വിൽക്കപ്പെടുകയോ ഒക്കെ ചെയ്തുകൊണ്ടിരിക്കുകയായിരുന്നു. ആളുകൾ സ്ഥിരമായി പള്ളികളിൽ പൊയ്ക്കൊണ്ടിരുന്ന സ്ഥലങ്ങളിൽത്തന്നെ ഇപ്പോൾ റ്റി.വി, ഇന്റർനെറ്റ് തുടങ്ങിയ മാധ്യമങ്ങളിലൂടെ ആരാധനയിൽ സംബന്ധിച്ച് അല്പം വൈകാരിക സന്തോഷം നേടുന്നവരുണ്ട്. ഇനി ഈ വ്യാധി മാറിയാലും ആ രീതി പലരും തുടർന്നേക്കാം. സഭകൾക്ക് ഇതൊരു വലിയ പ്രതിസന്ധിയാണ്. വേദശാസ്ത്രപരമായും അപ്പോസ്തോലിക പാരമ്പര്യമനുസരിച്ചും ക്രിസ്ത്യാനികൾ ആരാധനയ്ക്ക് ശാരീരികമായിത്തന്നെ ഒരുമിച്ച് കൂടണം. അങ്ങനെ കൂടുന്ന സഭകളിലാണ് വി.കുർബ്ബാന എന്ന കേന്ദ്രകൂദാശാനുഷ്ഠാനം നടക്കുന്നത്. സമാധാനത്തിന്റെ കൈയ്യസൂരി കൊടുത്തും ആശ്ലേഷിച്ചും, മൂടിയില്ലാത്ത മുഖങ്ങൾ പരസ്പരം കണ്ട്, ദീനതയും സന്തോഷവും തിരിച്ചറിഞ്ഞ്, നമുക്കുള്ളത് പങ്കുവച്ച് കൂട്ടായ്മ പ്രകടിപ്പിക്കുന്നതാണ് ആ സഭ. ഗ്രീക്കുഭാഷയിൽ Synaxis എന്ന് ആദിമുതൽ വിളിച്ചുകൊണ്ടിരുന്ന വിശുദ്ധ കൂട്ടായ്മ സഭാഗാത്രത്തിന്റെ സമഗ്രത വെളിപ്പെടുത്തികൊണ്ടിരുന്നു. രോഗം, വാർധക്യം, യാത്ര, മരണം തുടങ്ങിയവ മൂലം ദേവാലയത്തിൽ സന്നിഹിതരല്ലാത്ത എല്ലാവരേയും ആത്മീയമായി പങ്കെടുപ്പിക്കുന്ന ആത്മീയവും ഭൗതികവുമായ ഈ കൂടിവരവ് ഇല്ലാതായാൽ സഭ (Ecclesia) എന്ന ആത്മീയസംഘത്തിന്റെ അർത്ഥം നഷ്ടപ്പെടും. അതുകൊണ്ട് എല്ലാ സഭകളെയും നേരിടുന്ന ദൈവശാസ്ത്രപരവും ആദ്ധ്യാത്മികവുമായ ഒരു ചോദ്യമാണ് കോവിഡ് രോഗം ആഗോളതലത്തിൽ ഉയർത്തിയിരിക്കുന്നത്. അതുപോലെ തന്നെ സുപ്രധാനമാണ് ഇതിന്റെ ഭൗതികവശം. നേർച്ചപെട്ടിയിൽ ജനങ്ങൾ കാശിട്ടില്ലെങ്കിൽ, മെത്രാന്മാർക്കും, വൈദികർക്കും കൈമുത്ത് കൊടുത്തില്ലെങ്കിൽ എന്താണ് സംഭവിക്കുകയെന്ന് ഊഹിക്കാൻ ബുദ്ധിമുട്ടില്ല. ഇപ്പോൾ തന്നെ കുറെയൊക്കെ അത് സംഭവിച്ചു കഴിഞ്ഞു. ദേവാലയങ്ങൾ, വൻ തീർത്ഥാടന കേന്ദ്രങ്ങൾ, വിശുദ്ധരുടെ കബറിടങ്ങൾ, കുരിശിൻതൊട്ടികൾ എന്നിവിടങ്ങളിലെല്ലാം 'മണികിലുക്കം' ഇല്ലാതായാൽ വൈദികശ്രേണികൾ ഉപജീവനത്തിന് ബുദ്ധിമുട്ടി തുടങ്ങും.




കോവിഡ് പ്രതിസന്ധിയെ ഒരു സുവർണ്ണാവസരമായി കരുതുന്ന രീതി വന്നു തുടങ്ങി. ഉദാഹരണമായി വലിയ കമ്പനികളും മറ്റും വിശാലമായ ഓഫീസു

**എല്ലാ ആഴ്ചയിലും ഓരോ ഭദ്രാസനത്തിലെയും വൈദികർക്ക് നിർബന്ധിതമായി ഒരു ബൈബിൾ സ്റ്റഡി ഓൺലൈനായി നടത്താവുന്നതാണ്. വൈദികർക്കുള്ള ബൈബിൾ ക്ലാസിൽ പാസ്റ്ററൽ രംഗത്തും സമകാലിക സമൂഹ്യ രംഗത്തും ഉള്ള പ്രവണതകളും സുവിശേഷ സാധ്യതകളും ഉയർത്തിക്കാണിക്കാം. വിവാഹിത വൈദികരാണെങ്കിൽ അവരുടെ ഭാര്യമാർകൂടി ഇതിൽ സംബന്ധിക്കാൻ ഏർപ്പാടു ചെയ്യണം. ആശ്രമങ്ങളോ അരമനകളോ ആണെങ്കിൽ അവിടുത്തെ അംഗങ്ങൾ ഒരുമിച്ച് ഇതിൽ പങ്കെടുക്കുകയും ചെയ്യണം. വൈദികർ അവരുടെ ഇടവകകളിൽ രണ്ടോ മൂന്നോ പ്രാർത്ഥനാപൂർവ്വമായ ബൈബിൾ ധ്യാനങ്ങൾ എല്ലാ ആഴ്ചയും നടത്തുകയും ചെയ്യണം. വലിയ പ്രതിസന്ധികൾ ഉണ്ടാകുമ്പോൾ തിരുവചനത്തിന്റെ ശ്രദ്ധാപൂർവ്വമായ മനനം, ആത്മീയ ദർശനത്തിന്റെ പങ്കുവെയ്ക്കൽ എന്നിവയാണ് അഭയം. നാമെല്ലാവരും വ്യക്തിപരമായി ബലഹീനതകൾ ഉള്ളവരായതുകൊണ്ട് സുവിശേഷത്തിന്റെ കൂട്ടായ ധ്യാനവും പരസ്പരമുള്ള പ്രോത്സാഹനവും ഇക്കാലത്ത് വളരെയേറെ ആവശ്യമാണ്.**

കൾ ഇനി ആവശ്യമില്ല എന്ന നിലയിലേക്കു വന്നു. അതിഭീമമായ വാടക, ഊർജ്ജ ചിലവ്, പാർക്കിംഗ്, യാത്രാചിലവ് ഇതെല്ലാം ഒറ്റയടിക്ക് പല ഭീമൻ കമ്പനികളും ഒഴിവാക്കി തുടങ്ങി. കമ്പ്യൂട്ടർ നെറ്റ് വർക്കിലൂടെ ചെയ്യാവുന്ന കാര്യങ്ങളെക്കുറിച്ചുള്ള അവബോധം മുമ്പുതന്നെ ഉണ്ടായിരുന്നെങ്കിലും ഇപ്പോൾ അത് നടപ്പിലാക്കാനുള്ള കാരണവും അവസരവും ശരിക്കും ഉപയോഗിച്ചു തുടങ്ങി. ഇതു നമ്മുടെ പൊതുസമൂഹത്തിലുള്ള മാറ്റമാണെങ്കിൽ ക്രിസ്തീയ സഭകൾക്ക് പലതും പഠിക്കാനുണ്ട്. പഴയ പാരഡൈമിൽ നിന്ന് പുതിയതിലേക്കുള്ള മാറ്റം നടത്താനുള്ള ഒരു അവസരമായി ആയി ഇത് നാം ഉപയോഗിക്കണം.

വ്യാധി മാറി പഴയ അവസ്ഥ കൈവന്നാലും ക്രിസ്തീയ സഭകൾ ഒരു നവോത്ഥാനത്തിന്റെ പാത സ്വീകരിക്കേണ്ടത് ആവശ്യമാണ് എന്ന് തിരിച്ചറിവുള്ളവർ പറയുന്നു. 'സുവിശേഷം' എന്നാൽ നല്ലതും പുതിയതുമായ 'വാർത്ത'യാണ് (Good News). "ഈ ലോകത്തിന് അനുരൂപമായി" ജീവിക്കുകയും ഭൗതികതയുടെ മഹാസൗധങ്ങൾ കെട്ടിപ്പൊക്കുകയും ചെയ്ത പരമ്പരാഗത സഭകൾ എത്രമാത്രം പുതിയ മാറ്റങ്ങളെ സ്വീകരിക്കും എന്ന് നമുക്ക് അറിഞ്ഞുകൂടാ. എന്നാൽ സുവിശേഷ വെളിച്ചത്തിൽ ഓരോ പ്രദേശത്തുമുള്ള സഭകൾ തങ്ങളുടെ പ്രത്യേക സാഹചര്യങ്ങളും സാംസ്കാരിക പശ്ചാത്തലവും കണക്കിലെടുത്ത് ഒരു പുതിയ ജീവിതശൈലിയും സാമൂഹ്യക്രമവും സൃഷ്ടിക്കുന്നതിന് മുൻകൈയെടുക്കേണ്ടതാണ്. ഇക്കാര്യങ്ങളെക്കുറിച്ച് ധാരാളം അഭിപ്രായങ്ങളും നിർദേശങ്ങളും വരുന്നുണ്ട്. അവയൊക്കെ സമാഹരിച്ച്, പൊതു ചർച്ചയ്ക്ക് വിധേയമാക്കി പ്രായോഗിക നടപടികളിലേക്ക് എത്രയും വേഗം നാം പ്രവേശിക്കണം. എളിയ ചില കാര്യങ്ങൾ സൂചിപ്പിക്കട്ടെ.

**1. കൃഷിയും ഭക്ഷണവും**

എല്ലാ മനുഷ്യന്റെയും പ്രഥമമായ ആവശ്യം ഭക്ഷണമായതുകൊണ്ട്, സ്ഥലമുള്ള പള്ളികൾ, ദയറാകൾ എന്നിവിടങ്ങളിലെല്ലാം ഭക്ഷണാവശ്യത്തിനു വേണ്ടിയുള്ള കൃഷി (നാണ്യ വിളകളല്ല) നടത്താം. ഇടവക പള്ളികളിൽ സന്നദ്ധസംഘങ്ങൾ രൂപീകരിച്ച്, ഇപ്പോൾത്തന്നെ ചുരുക്കം ചില സ്ഥലങ്ങളിൽ വൈദികരുടെ നേതൃത്വത്തിൽ ഇതു നടപ്പിൽ വരുത്തിയിട്ടുള്ളത് ശ്ലാഘനീയമാണ്. തീവ്രവാദ സംഘങ്ങളിൽ നിന്ന് ചെറുപ്പക്കാരെ മോചിപ്പിച്ച് ക്രിയാത്മകമായി പ്രവർത്തിക്കാനും ഇതു സഹായിക്കും. വിദേശങ്ങളിൽ പ്രവർത്തിക്കുന്ന പലരും അവരുടെ ഭൂമി വിട്ടുനൽകാൻ തയ്യാറാകും.

**2. നിർമ്മാണ മോറട്ടോറിയം**

അടുത്ത 15 വർഷത്തേക്ക് എങ്കിലും അനാവശ്യമായ കെട്ടിടം പണി, പള്ളി പൊളിക്കൽ എന്നിവയ്ക്ക് മോറട്ടോറിയം പ്രഖ്യാപിക്കണം. ജനങ്ങൾക്ക് ആവശ്യമോ സമൂഹത്തിന് നന്മയോ ചെയ്യാത്ത എല്ലാ നിർമ്മാണ പ്രവർത്തനങ്ങളും നിർത്തി വയ്ക്കണം.

**3. സൈക്കിൾ സവാരി**

ഇടവകകളിൽ പ്രത്യേകിച്ച് നിരപ്പുള്ള പ്രദേശങ്ങളിൽ സൈക്കിളിന്റെ ഉപയോഗം പ്രോത്സാഹിപ്പിക്കണം. പരിസ്ഥിതി സംരക്ഷണത്തിൽ പ്രതിജ്ഞാബദ്ധരായ കുറേ ചെറുപ്പക്കാരെ കൂട്ടിവരുത്തുകയും സണ്ടേസ്കൂൾ വിദ്യാർത്ഥികൾ ഉൾപ്പെടെ ഇക്കാര്യത്തിൽ അവബോധം പ്രചരിപ്പിക്കുകയും വേണം. പള്ളികളിൽ സൈക്കിൾ കരുതുകയും ആരോഗ്യമുള്ള വൈദികർ കഴിയുന്നിടത്തോളം സൈക്കിളിൽ ഭവന സന്ദർശനം നടത്തുകയും വേണം. അതു മറ്റുള്ളവർക്കു മാതൃകയാവും (വ്യവസായിക വിപ്ലവത്തിനു ശേഷം മനുഷ്യൻ സൃഷ്ടിച്ച ഏറ്റവും പ്രധാനപ്പെട്ട വാഹനമാണ് സൈക്കിൾ).

**4. ശുചീകരണ ദിനം**

എല്ലാ പെസഹാ വ്യാഴാഴ്ചയും ശുചീകരണ ദിനമായി സഭ ആചരിക്കുകയും ആശുപത്രികൾ, വൃദ്ധസദനങ്ങൾ തുടങ്ങിയുള്ള കേന്ദ്രങ്ങളും വഴികളും, തോടുകളും കുളങ്ങളും ഓരോ ഇടവകയും ചുമതല എടുത്ത് സന്നദ്ധരായ ചെറുപ്പക്കാരെയും കൂട്ടി ശുചീകരണം നടത്തണം. ഔപചാരിക കാൽകഴുകലിനെക്കാൾ എത്ര വിശുദ്ധവും വീനീതവും മനുഷ്യക്ഷേമകരവും സുവിശേഷ സാക്ഷ്യവുമാണ് ഇതെന്ന് എല്ലാവർക്കും മനസിലാകും. പാരിസ്ഥിതികമായ പ്രതിസന്ധി മൂലമായിരിക്കും ഇനി ലോകത്തിന് വലിയ കഷ്ടം വരുന്നത്. ഈ പാരിസ്ഥിതിക മാനം കൂടി കണക്കിലെടുത്താവണം നാം ശുചീകരണ ദിനം ആചരിക്കേണ്ടത്.

**5. സെമിനാരികൾ**

എല്ലാ വർഷവും 60-ലേറെ വൈദികരെ സൃഷ്ടിക്കുന്നു. ഭദ്രാസനാധ്യക്ഷന്മാർക്ക് കൂടുതൽ വൈദികരുടെ ആവശ്യം ഇല്ലായെന്ന് അവർ തന്നെ പറയുന്നു. 20 വർഷമെങ്കിലും ആയി ഇതിനു വ്യക്തമായ പരിഹാരങ്ങൾ, മിഷൻ രംഗത്തെ സാധ്യതകൾ ഉൾപ്പെടെ നിർദേശിക്കപ്പെട്ടിട്ടുണ്ട്. സഭയുടെ മിഷൻ രംഗത്തും മറ്റും പ്രവർത്തിക്കാൻ തയ്യാറാകാത്ത സാഹചര്യങ്ങളിൽ സെമിനാരി വിദ്യാർത്ഥികളുടെ എണ്ണം കുറക്കുകയോ പ്രവേശനം ഒന്നിടവിട്ട വർഷങ്ങളിൽ ആക്കുകയോ ചെയ്യാവുന്നതാണ്. എന്നാൽ സജീവമായ മിഷൻ - സേവന രംഗങ്ങളുണ്ടെങ്കിൽ നൂറു വൈദികർ ഇറങ്ങിയാലും അവരെ ഉപയോഗിക്കാം.

**6. തിരുവചന മനനം**

എല്ലാ ആഴ്ചയിലും ഓരോ ഭദ്രാസനത്തിലെയും വൈദികർക്ക് നിർബന്ധിതമായി ഒരു ബൈബിൾ സ്റ്റഡി ഓൺലൈനായി നടത്താവുന്നതാണ്. പലരും പറയുന്നതനുസരിച്ച് ചെറുപ്പക്കാരായ പല വൈദികരും വാട്സ്ആപ്പ്, ഫെയ്സ്ബുക്ക് തുടങ്ങിയ സാമൂഹിക മാധ്യമങ്ങളിൽ വെറും ഉപരിപ്ലവമായ ചർച്ചകളിലും കക്ഷിക്കുത്തുകളിലും തമാശകളിലും സമയം മുഴുവൻ കളയുകയാണ്. വൈദികർക്കുള്ള ബൈബിൾ ക്ലാസിൽ പാസ്റ്ററൽ രംഗത്തും സമകാലിക സമൂഹ്യരംഗത്തും ഉള്ള പ്രവണതകളും സുവിശേഷ സാധ്യതകളും ഉയർത്തിക്കാണിക്കാം. വിവാഹിത വൈദികരാണെങ്കിൽ അവരുടെ ഭാര്യമാർകൂടി ഇതിൽ സംബന്ധിക്കാൻ ഏർപ്പാടു ചെയ്യണം. ആശ്രമങ്ങളോ അരമനകളോ ആണെങ്കിൽ അവിടുത്തെ അംഗങ്ങൾ ഒരുമിച്ച് ഇതിൽ പങ്കെടുക്കുകയും ചെയ്യണം. വൈദികർ അവരുടെ ഇടവകകളിൽ രണ്ടോ മൂന്നോ പ്രാർത്ഥനാപൂർവ്വമായ ബൈബിൾ





ധ്യാനങ്ങൾ എല്ലാ ആഴ്ചയും നടത്തുകയും ചെയ്യണം. വലിയ പ്രതിസന്ധികൾ ഉണ്ടാകുമ്പോൾ തിരുവചനത്തിന്റെ ശ്രദ്ധാപൂർവ്വമായ മനനം, ആത്മീയ ദർശനത്തിന്റെ പങ്കുവെയ്ക്കൽ എന്നിവയാണ് അഭയം. നാമെല്ലാവരും വ്യക്തിപരമായി ബലഹീനതകൾ ഉള്ളവരായതുകൊണ്ട് സുവിശേഷത്തിന്റെ കൂട്ടായ ധ്യാനവും പരസ്പരമുള്ള പ്രോത്സാഹനവും ഇക്കാലത്ത് വളരെയേറെ ആവശ്യമാണ്.

**7. പുനപ്പരിശോധന**

മേല്പ്പട്ടക്കാരുടെയും പട്ടക്കാരുടെയും ശുശ്രൂഷ അതിന്റെ സാരാംശത്തിലും അർഥ

പൂർണ്ണതയിലും എന്താണെന്ന് പുനപ്പരിശോധിക്കാനുള്ള ഒരു അവസരവുമാണ്. കൊറോണ ലോക്ക്ഡൗൺ സമയത്ത് വളരെ വളരെ തിരക്കുണ്ടെന്നു പറയപ്പെടുന്ന പല പട്ടക്കാർക്കും മേല്പ്പട്ടക്കാർക്കും പെട്ടെന്ന് ഒരു തൊഴിലില്ലായ്മ (unemployment) അനുഭവപ്പെട്ടു. വലിയ കാര്യമെന്ന് നാം ഉയർത്തിപ്പിടിച്ചിരിക്കതും അപ്രസക്തമായി. സമർപ്പണബോധമുള്ള വൈദികർ പലരും ടെക്നോളജിയുടെ ആശയവിനിമയ സൗകര്യങ്ങൾ ഉപയോഗിച്ച് തങ്ങളുടെ സമയം ക്രിയാത്മകമായി ജനങ്ങളുടെ നന്മയ്ക്കുവേണ്ടി ഉപയോഗിക്കാൻ പഠിച്ചു. നീണ്ട യാത്രകളും അതിന്റെ ഇന്ധനചെലവും എതിരേൽപ്പും വെടിക്കെട്ടുമെല്ലാം പെട്ടെന്ന് നിന്നപ്പോൾ അത് സഹിക്കാനാവാത്തവരുമുണ്ടായിരുന്നു. ചിലർക്ക് ലഘു വിഷാദരോഗം പോലും വന്നു തുടങ്ങി. അപ്പോൾ ആവശ്യവും അത്യാവശ്യവും അനാവശ്യവും തമ്മിലുള്ള വ്യത്യാസം വിവേചിച്ചറിയാനുള്ള അവസരം വൈദിക സ്ഥാനികളായ എല്ലാവർക്കും കൈവന്നു. ഈ വിവേചനശേഷി നാം തുടരണം. ചിലതൊക്കെ വേണ്ടെന്നുവയ്ക്കാൻ നമുക്ക് കഴിയണം. ഒരു പുതിയ ചൊല്ലിൽ പറയുന്നതുപോലെ "ഉള്ളവരുണ്ട്, ഇല്ലാത്തവരുണ്ട്, വേണ്ടാത്തവരുമുണ്ട്". 'വേണ്ടാത്തവരായി' കുറേപ്പേർ നമ്മുടെ നേതൃസ്ഥാനങ്ങളിൽ വന്നാൽ ഒരു കൊറോണ വൈറസിനും സഭാജീവിതത്തെ ഇല്ലാതാക്കാനാവില്ല.

**8. സന്യാസ ജീവിത മൂല്യങ്ങൾ**

പുതിയ ലോകസാഹചര്യത്തിൽ കുറേപ്പേർ സന്യാസ ജീവിതശൈലി സ്വീകരിക്കുവാൻ സാധ്യതയുണ്ട്. ചരിത്രം അങ്ങനെയാണ് കാണിക്കുന്നത്. ഭൗതികതയുടെ ലക്ഷ്യങ്ങൾ വീണുടയുകയും ലോകം അർത്ഥശൂന്യമായ അസംബന്ധ നാടകം ആയിതീരുകയും ചെയ്യുന്നതായി കുറേ മനുഷ്യർക്ക് ബോധ്യപ്പെട്ടേക്കാം. അവരിൽ നല്ല വിവരമുള്ള ചിലരൊക്കെ, വൈദികസ്ഥാനമോ മെത്രാൻ സ്ഥാനമോ കാംക്ഷിക്കാതെ സന്യാസത്തിന്റെ പുതിയ ജീവിതശൈലി സ്വീകരിക്കാൻ സാധ്യതയുണ്ട്. അതുകൊണ്ട് സഭയുടെ സന്യാസ പ്രസ്ഥാനത്തെ ഉദാസീനമായ ഉറക്കത്തിൽ നിന്നും ഉണർത്തി പുതിയ ലോകത്തിനുവേണ്ടി ജാഗരിക്കുന്ന സമൂഹമാക്കി മാറ്റാൻ കഴിഞ്ഞാൽ നന്നായിരിക്കും. ഓൺലൈനായിട്ടുള്ള സന്യാസാശ്രമങ്ങളും നിലവിലുണ്ട്. അങ്ങനെയൊന്നിൽ അംഗത്വമെടുത്ത ഒരു വൈദികനെ അറിയാം. നേരിട്ട് കാണുന്നില്ലെങ്കിലും ചില പ്രത്യേക ജീവിതക്രമവും ലോകവീക്ഷണവും പാലിക്കാൻ ബാധ്യസ്ഥരായ ആളുകളുടെ ഓൺലൈൻ കൂട്ടായ്മയാണിത്.

സന്യാസപ്രസ്ഥാനം അതിന്റെ ശരിയായ അർത്ഥത്തിൽ, ഭൗതികമായി ഒന്നും വേണ്ടാത്തവരുടെ കൂട്ടായ്മയായിട്ടാണ് തുടങ്ങിയത്. ജീവൻ നിലനിർത്താൻ ആവശ്യമായ അല്പാഹാരവും ലളിതവസ്ത്രവും തലചായ്ക്കാനാവശ്യമായ ഒരു കൂരയും തങ്ങളുടെ സ്വന്ത അദ്ധ്വാനം കൊണ്ടുതന്നെ സൃഷ്ടിക്കുകയായിരുന്നു ആദ്യകാല സന്യാസിമാർ. പാശ്ചാത്യരാജ്യങ്ങളിൽ ആറാം നൂറ്റാണ്ടുമുതൽ ആരംഭിച്ച ബനഡിക്റ്റൈൻ സന്യാസപ്രസ്ഥാനം ora et labora (പ്രാർത്ഥിക്കുക, പ്രയത്നിക്കുക) എന്നത് ജീവിതവാക്യമായി സ്വീകരിച്ചതുകൊണ്ടാണ് പിൽക്കാലത്ത് യൂറോപ്പിന് വലിയ നേട്ടങ്ങൾ കൈവരിക്കാനായത് എന്ന് പറയുന്ന ചിന്തകന്മാരുണ്ട്. അതുകൊണ്ട് ഇപ്പോൾ മിക്കവാറും മരവിച്ചുപോയ സന്യാസ പ്രസ്ഥാനത്തിന് പുതുജീവൻ നൽകിയാൽ ഒരുപക്ഷേ അത് സഭയ്ക്കും ലോകത്തിനും നന്മയ്ക്കായി ഭവിച്ചേക്കാം.

ഇത് പറയുന്നത് സംഘടിതമായ സന്യാസപ്രസ്ഥാനം പുനർജീവിപ്പിക്കണം എന്ന അർത്ഥത്തിൽ മാത്രമല്ല. എന്നാൽ സന്യാസ പ്രസ്ഥാനം ആവിഷ്കരിച്ച പ്രധാനപ്പെട്ട ചില മൂല്യങ്ങളുണ്ട്. ആ മൂല്യങ്ങൾ എല്ലാവർക്കും ആവശ്യമാണ്. ഉദാഹരണമായി താഴെ പറയുന്നവ:

യേശുക്രിസ്തുവിനോടുള്ള പൂർണ്ണമായ സമർപ്പണത്തോടുകൂടി തങ്ങളുടെ ജീവിതത്തെ പൂർണ്ണമായും പുനക്രമീകരിക്കാൻ സന്യാസിമാരായ കുറേപ്പേർക്ക് സാധിച്ചു. എന്തിനാണ് ജീവിതത്തിൽ മുൻഗണന എന്ന് അവർ കണ്ടെത്തി. അതിന്റെ ഫലമായി സമ്പൂർണ്ണ സമത്വം അവരുടെ സമൂഹങ്ങളിലും കൂട്ടായ്മകളിലും കൈവരുത്തുവാൻ ശ്രമിച്ചു. സാധാരണഗതിയിൽ ലൗകിക സഭാതലത്തിൽ ഉണ്ടാകുന്ന നിരവധി തട്ടും തലങ്ങളുമുള്ള ഹയരാർക്കി പട്ടത്തിന്റെ പേരിലും സ്ഥാനത്തിന്റെ പേരിലും സൃഷ്ടിക്കപ്പെട്ടതാണ്. ആദി സന്യാസപ്രസ്ഥാനത്തിൽ എല്ലാവരും ദൈവസന്നിധിയിൽ സമന്മാരാണ്. അതുകൊണ്ട് ആദിമസഭയിലെപ്പോലെ പരസ്പരം സഹോദരന്മാരെന്ന് വിളിച്ചു. ആത്മീയ വഴികാട്ടികളായി ചില ഗുരുക്കന്മാരോ ആചാര്യന്മാരോ ഉണ്ടാകാം. എന്നാൽ സൈന്യത്തിലെപ്പോലെ ജനറലും കമാൻഡറും കേണലും സുപ്പീരിയറും ഒന്നും തങ്ങൾക്കിടയിൽ ഉണ്ടാകരുതെന്ന് അവർ ചിന്തിച്ചു. പിൽക്കാല കത്തോലിക്കാ

**നമ്മുടെ കഴിവുള്ള ഇടവകക്കാർ ഒരല്പം സ്ഥലം സെമിത്തേരികളിൽ അനാഥർക്കും പരദേശികൾക്കുമായി നീക്കിവെച്ചാൽ നന്നായിരുന്നു. കൊറോണയേക്കാൾ ശക്തിയുള്ള ഭീകര വൈറസുകൾ ഇനിയുണ്ടാവുകയും കൂട്ടമരണങ്ങൾ സംഭവിക്കുകയും ചെയ്താൽ അടച്ചുപൂട്ടിയ സെമിത്തേരി എന്ന സങ്കൽപം തന്നെ അപ്രസക്തമാകും. അതിനു മുമ്പ് ഇങ്ങനെയൊരു കാരുണ്യ പ്രവർത്തി കഴിവുള്ള ഇടവകകൾ ചെയ്താൽ, ബന്ധപ്പെട്ട കൈക്കാരന്മാർ, കമ്മിറ്റിക്കാർ, വികാരിമാർ എന്നിവർക്ക് ദൈവകരുണ ലഭിക്കും എന്ന് പ്രത്യാശയോടെ പറയട്ടെ. മരിച്ചവരെ ആദരപൂർവ്വം സംസ്കരിക്കുക എന്നത് ക്രിസ്തീയ വിശ്വാസത്തിന്റെ അനുപേക്ഷണീയ ഭാഗമായി നാം പഠിച്ചിട്ടുണ്ടല്ലോ (കത്തോലിക്കാ പള്ളികളിലും മറ്റും 'തെമ്മാടിക്കുഴി' എന്നു പറഞ്ഞതിനു പകരം ഇതിനു നമുക്ക് 'അതിഥിക്കുഴി' എന്ന് വിളിക്കുകയും ചെയ്യാം!).**

സഭയിൽ അങ്ങനെ ഉണ്ടായതായി കാണാം. "ലോകത്തിൽ" ജീവിക്കുന്ന പാത്രിയർക്കീസുമാർ, ആർച്ച് ബിഷപ്പുമാർ, ബിഷപ്പുമാർ, കോർ-എപ്പിസ്കോപ്പാമാർ, വൈദികർ, ശെമ്മാശന്മാർ തുടങ്ങിയ വൈദികശ്രേണിയെ മൊത്തമായിട്ടാണ് സന്യാസിമാർ 'അൽമായ'ക്കാരെന്ന് വിശേഷിപ്പിച്ചിരുന്നത്. സന്യാസിമാർ ലോകം ഉപേക്ഷിച്ചവരാണല്ലോ (ഒൽമോ എന്ന സുറിയാനി വാക്കിന് ലോകം എന്ന് അർത്ഥം. *ഒൽമോയേ* എന്നാൽ ലോകത്തിൽ ജീവിക്കുന്നവർ, ലൗകീകർ എന്ന് അർത്ഥം. അതിൽ നിന്നാണല്ലോ അൽമായക്കാർ എന്ന വാക്കുണ്ടായത്.).

എന്നാൽ ഇപ്പോൾ വൈദികപ്പട്ടമില്ലാത്ത വിശ്വാസികളെയാണ് നാം അല്മായരെന്ന് വിളിക്കുന്നത്. കാരണം, വൈദികശ്രേണി ഒരു profession ആയി മാറി. അതിനു പുറത്തുള്ളവർ laymen ആയി. ഈജിപ്തിലെ മരുഭൂമിയിൽ ഒരു സന്യാസഗുരു പുതിയ സന്യാസിമാർക്ക് കൊടുത്ത ഉപദേശങ്ങളിൽ ഒന്ന്, "ഒരു ബിഷപ്പിനെ കാണാനിടയായാൽ എത്രയുംവേഗം അവിടെ നിന്ന് ഓടിപ്പൊയ്ക്കൊള്ളണം' എന്നാണ്. നമ്മെ ആശ്ചര്യപ്പെടുത്തുന്ന ഇങ്ങനെയൊരു ഉപദേശത്തിന്റെ യഥാർത്ഥകാരണം അലക്സന്ത്രിയ പോലെ വലിയ നഗരങ്ങളിൽ പാർക്കുന്ന ഉന്നത സ്ഥാനീയരായ ചില ബിഷപ്പുമാർ പ്രകടിപ്പിക്കുന്ന അധികാര പ്രമത്തത, ആഡംബര താൽപര്യം എന്നിവ പട്ടമോ സ്ഥാനമോ ആഗ്രഹിക്കാതെ ജീവിക്കുന്ന സന്യാസിമാർക്ക് ഒരു പ്രലോഭനമായി തീരരുത് എന്ന് വിചാരിച്ചാണ്. ഇപ്പോൾ വൈദികസെമിനാരികളിലും മറ്റും ഈ പ്രലോഭനമുണ്ട്.

നമ്മുടെ ലോകത്ത് പുതിയ പ്രതിസന്ധി ഉണ്ടാക്കിയ ഉപഭോഗ സംസ്കാരം (Consumerist Culture) സന്യാസിമാർക്ക് തീർത്തും അന്യമായിരുന്നു. അവരവർ തന്നെ കൃഷി ചെയ്തുണ്ടാക്കുന്ന ഭക്ഷണം ഒരുമിച്ച് കഴിക്കുകയും ദരിദ്രരെ കരുതുകയും ചെയ്യുന്ന ജീവിതശൈലിയായിരുന്നു ലാളിത്യത്തിന്റെ അടയാളം. ഇപ്പോഴും ലോകത്തിൽ അമേരിക്കയിലെ അമീഷ് സമൂഹത്തെപ്പോലെ അവർ സന്യാസിമാരല്ലെങ്കിലും യന്ത്രങ്ങൾ ഉപയോഗിക്കാതെയും ഉപഭോഗത്തിൽ ലാളിത്യം നിലനിർത്തിയും ജീവിക്കുന്നവരുണ്ട് എന്നുള്ളത് നമ്മെ ആശ്ചര്യപ്പെടുത്തുന്നു.

സന്യാസിമാരുടെ ജീവിതം അടിസ്ഥാനപരമായി ജീവിതത്തിന്റെ അന്ത്യം മുൻനിർത്തിയാണ്. മരണം എന്നുള്ളത് ശത്രുവല്ല, മിത്രമാണ്. മരണം മനുഷ്യജീവന്റെ സ്വാഭാവികമായ അന്ത്യമാണ് എന്ന ബോധത്തോടുകൂടി ജീവിക്കാനും, മരണത്തിനു മുമ്പ് ഈ ലോകജീവിതം അർത്ഥപൂർണമായി വിനിയോഗിക്കാനും കഴിയണം എന്ന ചിന്തയാണ് സന്യാസത്തിന്റെ അന്തർധാര. അതുകൊണ്ട് ഇവിടെ നാം തമ്മിൽ ഉണ്ടാകാവുന്ന അധികാര മത്സരങ്ങളും ദ്രവ്യാഗ്രഹങ്ങളും സുഖകാംക്ഷയും എല്ലാം മരണമെന്ന ആത്യന്തിക ബിന്ദുവിന്റെ വെളിച്ചത്തിൽ നോക്കിക്കാണുകയും പരസ്പര ക്ഷമ, പൂർണമായ ത്യാഗം, അപരന്റെ നന്മയെക്കുറിച്ചുള്ള കരുതൽ ഇതെല്ലാം ജീവിതശൈലിയായി മാറുന്നു.

ഈ മൂന്നു കാര്യങ്ങൾ എടുത്തു പറഞ്ഞത്, ഒരാശ്രമത്തിൽ വന്ന് അവിവിവാഹിതരായി ജീവിതം മുഴുവൻ സന്യസിക്കാൻ സാധിക്കാത്തവർക്കും സ്വീകാര്യങ്ങളായ മൂല്യങ്ങളായതുകൊണ്ടാണ്. കോവിഡാനന്തരം ലോകത്തിൽ ഇതുപോലുള്ള മൂല്യങ്ങളെ സന്തോഷത്തോടെ സ്വീകരിക്കുന്ന സംഘങ്ങളും കൂട്ടായ്മകളും കുടുംബങ്ങളും സൃഷ്ടിക്കാനാണ് ക്രിസ്തീയ സഭ മുൻകൈ എടുക്കേണ്ടത്. മേൽപറഞ്ഞതൊക്കെ ഒരു ആദർശചിത്രമാണെന്നു പറയാം. പ്രായോ

ഗികമായി പല കാര്യങ്ങളിൽ നമുക്കു കരുതലും ചിന്തയും വേണ്ടിവരും. എങ്കിലും ആകെത്തുകയിൽ ഒരു മഹത്തായ ഒരു ദൈവരാജ്യ ദർശനം നമ്മുടെ ഇടവകകളെയും ഭരണകർത്താക്കളെയും സാധാരണ വിശ്വാസികളെയും പ്രചോദിപ്പിച്ചാൽ അതൊരു വിപ്ലവകരമായ മാറ്റമായിത്തീരും. ഫ്രാൻസിസ് പാപ്പായെപ്പോലുള്ളവർ നൽകുന്ന ദർശനവും കാണിച്ചു തരുന്ന ജീവിത മാതൃകയും വളരെയേറെ മനുഷ്യർക്ക് പ്രത്യാശ നൽകുന്നുണ്ട്.

**9. സമ്പത്ത്**

ലോകത്തിൽ ഒരു നല്ല പങ്ക് ആളുകൾ പുതിയ ദാരിദ്ര്യത്തിലേക്കും തൊഴിലില്ലായ്മയിലേക്കും കടക്കുകയാണ്. അതിൽ കുറേപ്പേർ സഭാംഗങ്ങളുമായിരിക്കും. പുതിയ സാഹചര്യത്തിൽ പള്ളികൾ, തീർത്ഥാടന കേന്ദ്രങ്ങൾ എന്നിവിടങ്ങളിൽ നിന്നുള്ള വരുമാനം വീണ്ടും ലഭിച്ചാൽതന്നെ അതിന്റെ ഉപയോഗത്തിൽ അതികർശനമായ മാനദണ്ഡങ്ങളും മാർഗ്ഗനിർദ്ദേശങ്ങളും മുകളിൽ നിന്ന് നൽകേണ്ടതാണ്. നമ്മുടെ പരമ്പരാഗത പള്ളികൾക്ക് വർധിച്ചുവരുന്ന സമ്പത്തിനെക്കുറിച്ചും അതിനെ ക്രിസ്തീയവും ക്രിയാത്മകവുമായി ഉപയോഗിക്കാനുള്ള മാർഗനിർദേശങ്ങളും നൽകണമെന്നതിനെപ്പറ്റിയും പല പ്രാവശ്യം ലേഖനങ്ങളിലൂടെ സൂചിപ്പിച്ചിരുന്നത് അനുസ്മരിക്കട്ടെ.

**10. ചെറുകിട ജീവിതം**

മാളുകൾ, സൂപ്പർമാർക്കറ്റുകൾ എന്നിവ ഒഴിവാക്കി കഴിവതും ചെറുകിടക്കാരോട് സാധനങ്ങൾ വാങ്ങിച്ചാൽ അത് ഒരളവുവരെ നമ്മുടെ സമൂഹത്തിൽ ഉപജീവനത്തിന് ബുദ്ധിമുട്ടുന്നവരെ സഹായിക്കും. പഴയ ബാർട്ടർ സമ്പ്രദായം, അതായത് അയൽക്കാർ തമ്മിൽ അവരവർ ഉല്പാദിപ്പിക്കുന്ന ഭക്ഷ്യവസ്തുക്കളും മറ്റും കൈമാറുന്ന രീതി സ്വിറ്റ്സർലണ്ട് പോലെ പരിഷ്കൃതമായ രാജ്യങ്ങളിൽ ഇപ്പോഴും നടക്കുന്നത് കണ്ടിട്ടുണ്ട്. ഇവിടെ പണമല്ല അടിസ്ഥാന മൂല്യം. സൗഹൃദവേഴ്ചയും ആവശ്യങ്ങളിലുള്ള കൂട്ടായ്മയുമാണ്. ഗാന്ധിജിയുടെ ഗ്രാമ സ്വരാജ് പോലെയുള്ള ആശയങ്ങൾ വീണ്ടും പ്രസക്തമാവുകയാണ്.

**11. നന്ദിയും ലാളിത്യവും**

ഭക്ഷണക്രമത്തിലും വേഷവിധാനങ്ങളിലും അമിതമായ ആർത്തിയും അസംതൃപ്തിയും ഒഴിവാക്കി നന്ദിയോടെ ഭക്ഷണം കഴിക്കാൻ നാം ശ്രമിക്കേണ്ടതാണ്. ഭക്ഷണത്തിനു മുമ്പും പിമ്പുമുള്ള പ്രാർത്ഥന വെറും ഔപചാരികതയായി മാറിയിട്ടുള്ളതുകൊണ്ട് കുടുംബാംഗങ്ങൾ, ദയറാകൾ, അരമനകൾ എന്നിവിടങ്ങളിൽ ആ പ്രാർത്ഥന ചൊല്ലുന്നതിന് മുമ്പ് നിശ്ശബ്ദമായിരുന്ന് ലഭിച്ച ആഹാരത്തിനുവേണ്ടിയും അതിനു പുറകിൽ അധ്വാനിച്ചവർക്കുവേണ്ടിയും ആത്മാർത്ഥമായ നന്ദി പ്രകടിപ്പിച്ചുകൊണ്ടു വേണം നാം ഭക്ഷണം കഴിക്കാൻ. ഭക്ഷണത്തെച്ചൊല്ലിയുള്ള വിമർശനം ഭക്ഷണമേശയിൽ പൂർണമായും ഒഴിവാക്കണം. വി. കുർബ്ബാനയുടെ അർപ്പണവും സ്വീകരണവും ദൈവസന്നിധിയിൽ നന്ദിപ്രകടനമായതുപോലെ നമ്മുടെ ഭക്ഷണപാനീയങ്ങൾ എത്ര ലളിതമാണെങ്കിലും മനസുകൊണ്ടെങ്കിലും ആ പ്ലേറ്റും ഗ്ലാസുമെടുത്ത് ദൈവസന്നിധിയിലേക്ക് ഉയർത്തികൊണ്ടുവേണം ഭക്ഷണം കഴിക്കാൻ. അപ്പോൾ നമുക്കു ലഭിക്കുന്ന സംതൃപ്തി (Contentment) എല്ലാ വിശിഷ്ടാഹാരങ്ങളെക്കാളും വിലയേറിയതാണ്.

**12. ആഡംബരം**

കൊറോണ വൈറസ് മൂലം നമ്മുടെ വിവാഹം, ശവസംസ്കാരം ഉൾപ്പെടെയുള്ള ആഡംബപൂർവ്വമായ ആചാരങ്ങളും നടപടികളും മാറ്റാൻ നിർബന്ധിതരായി. മനുഷ്യൻ സമൂഹജീവി ആയതുകൊണ്ട് കൂട്ടംചേരലും ആഘോഷവും സദ്യയും സംഗീതവുമൊക്കെ ആവശ്യമാണ്. എന്നാൽ ആവശ്യമില്ലാത്ത ആഡംബരങ്ങൾ നാം ഒഴിവാക്കണം. പള്ളികളിൽ ഇപ്പോൾ കൊടിയേറ്റവും കൊടിയിറക്കവും പൂർവ്വാധികം ഭംഗിയായി നടക്കുന്നുണ്ട്. പത്രങ്ങളിൽ പടവും വാർത്തയും വരുന്നുമുണ്ട്. അതിനിടയ്ക്ക് വെറും ശൂന്യതയാണ് എന്നും നാം ഓർത്തിരിക്കണം. ഈ ശൂന്യത നാം തിരിച്ചറിഞ്ഞില്ല. അതിനെ നാം ആഘോഷങ്ങൾകൊണ്ടും അലങ്കാരങ്ങൾകൊണ്ടും നിറക്കുകയായിരുന്നു; ഇരുട്ടു കൊണ്ടു ഓട്ടയടക്കുന്നതുപോലെ.

**13. അഗതിക്കും പരദേശിക്കും**

നമ്മുടെ കർത്താവിനെ ക്രൂശിക്കാൻ നേതൃത്വം കൊടുത്ത മഹാപുരോഹിതന്മാരെ നാം നിരന്തരം പ്രാർത്ഥനകളിൽ അപലപിക്കുകയും ശപിക്കുകയും ചെയ്യുന്നു. കർത്താവ് അവരോട് ക്ഷമിച്ചെങ്കിലും നാം ക്ഷമിച്ചിട്ടില്ല. എന്നാൽ ഒരു നന്മ അവരെക്കുറിച്ച് പറയണം. യൂദയ്ക്ക് കൊടുത്ത കോഴപ്പണം അയാൾ ദുഃഖിച്ച്, തിരിച്ചുചെന്ന് ദേവാലയത്തിൽ എറിഞ്ഞപ്പോൾ ആ പണമെടുത്ത് അവർ കുപ്പായക്കീശയിലിട്ടില്ല. ആ 30 വെള്ളിക്കാശുകൊണ്ട് പരദേശികളെ സംസ്കരിക്കാൻ ഒരു സ്ഥലം വാങ്ങി സെമിത്തേരിയുണ്ടാക്കി. നമ്മുടെ കഴിവുള്ള ഇടവകക്കാർ ഒരല്പം സ്ഥലം സെമിത്തേരികളിൽ അനാഥർക്കും പരദേശികൾക്കുമായി നീക്കിവെച്ചാൽ നന്നായിരുന്നു. കൊറോണയേക്കാൾ ശക്തിയുള്ള ഭീകര വൈറസുകൾ ഇനിയുണ്ടാവുകയും കൂട്ടമരണങ്ങൾ സംഭവിക്കുകയും ചെയ്താൽ അടച്ചുപൂട്ടിയ സെമിത്തേരി എന്ന സങ്കൽപ്പം തന്നെ അപ്രസക്തമാകും. അതിനു മുമ്പ് ഇങ്ങനെയൊരു കാരുണ്യ പ്രവർത്തി കഴിവുള്ള ഇടവകകൾ ചെയ്താൽ, ബന്ധപ്പെട്ട കൈക്കാരന്മാർ, കമ്മിറ്റിക്കാർ, വികാരിമാർ എന്നിവർക്ക് ദൈവകരുണ ലഭിക്കും എന്ന് പ്രത്യാശയോടെ പറയട്ടെ. മരിച്ചവരെ ആദരപൂർവ്വം സംസ്കരിക്കുക എന്നത് ക്രിസ്തീയ വിശ്വാസത്തിന്റെ അനുപേക്ഷണീയ ഭാഗമായി നാം പഠിച്ചിട്ടുണ്ടല്ലോ (കത്തോലിക്കാ പള്ളികളിലും മറ്റും 'തെമ്മാടിക്കുഴി' എന്നു പറഞ്ഞതിനു പകരം ഇതിനു നമുക്ക് 'അതിഥിക്കുഴി' എന്ന് വിളിക്കുകയും ചെയ്യാം!).

**14. ലോകാവസാനവും വാതിൽക്കൽ**

ഈ ലോക്ക്ഡൗൺ കാലത്തെ നാം ലോകാവസാനമായി കരുതണം. സന്ധ്യയെ ലോകാവസാനമായും ഉറക്കത്തെ മരണമായും നമ്മുടെ ആരാധനകളിൽ പിതാക്കന്മാർ പ്രതീകവല്ക്കരിക്കുന്നതുപോലെ, സകല മനുഷ്യ നഗരങ്ങളും പ്രവൃത്തികളും യാത്രകളും നിശ്ചലമാക്കിയ ഈ സാഹചര്യത്തെ ലോകത്തിന്റെ പരിസമാപ്തിയായി പരിഗണിക്കണം. കള്ളൻ രാത്രിയിൽ വരുമ്പോലെയും, മിന്നൽ ക്ഷണനേരംകൊണ്ട് ആകാശം പിളരുകയും ചെയ്യുന്നതുപോലെ കർത്താവ് വരുമെന്നാണ് വേദപുസ്തകം പഠിപ്പിക്കുന്നത്. നമുക്ക് ഒരിക്കലും ശരിയായ അളവിൽ കാണാനോ സങ്കൽപ്പിക്കാനോ കഴിഞ്ഞിട്ടില്ലാത്ത ഈ ബ്രഹ്മാണ്ഡത്തിന്റെ മുഴുവൻ നാശമെന്നല്ല ഇവിടെ ലോകാവസാനം എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്. മനുഷ്യൻ സൃഷ്ടിച്ചതും, അവന്റെ ഗ്രഹണശേഷിക്കു വിധേയമായതുമായ മനുഷ്യലോകമാണ് അവസാനിക്കുന്നത്. നാം അർത്ഥപൂർണ്ണമെന്നും അടിസ്ഥാനമെന്നും കരുതിയ "മൂല ഭൂതങ്ങൾ അഴിഞ്ഞുപോകുന്നതും" നമുക്ക് അർത്ഥം നഷ്ടപ്പെടുന്നതുമാണ് ലോകാവസാനത്തിന്റെ അടയാളം. ഇവിടെയാണ് നാം കർത്താവിനു വേണ്ടിയും തന്റെ രാജ്യത്തിനു വേണ്ടിയും ജാഗ്രതയോടെ പ്രവർത്തിക്കേണ്ടത്. അതായത് "നമ്മെത്തന്നെ മരിച്ചവരായി കരുതുകയും", പുതിയ ജീവിതക്രമത്തിലേക്ക് സന്തോഷത്തോടെ പ്രവേശിക്കുന്നവരായി കാണുകയും ചെയ്യണം. സുവിശേഷ വെളിച്ചത്തിൽ നാമൊരു പുതിയ സഭാജീവിതശൈലി രൂപപ്പെടുത്താമോ എന്ന് ആരായണം. പഴയനിയമം വിട്ടു പുതിയ നിയമത്തിലേക്ക് നമുക്ക് സഞ്ചരിക്കാൻ താല്പര്യമുണ്ടോ എന്ന് പരിശോധിക്കണം. ഉണ്ടെങ്കിൽ അതിനനുസരിച്ച് കാര്യങ്ങൾ സമർപ്പണബോധത്തോടെ നീക്കണം. നമ്മുടെ കാലഘട്ടത്തിൽ, ലോകാവസാനം, യുഗാന്ത്യദർശനം (Eschatology) എന്നിവ നമ്മെ ശരിയായി പഠിപ്പിച്ച ഒരാൾ പ. പാമ്പാടി തിരുമേനി ആയിരുന്നു. ആ പ്രബോധനവും മാതൃകയും നാം വീണ്ടും അന്വേഷിക്കണം

**15. അടയാളം**

കർത്താവ് പഠിപ്പിച്ച അടയാളങ്ങൾ തിരിച്ചറിയുന്നതിനെക്കുറിച്ച് പലരും പല വർഷങ്ങളായി പറയുന്നുണ്ട്. അങ്ങനെ പറഞ്ഞവരെയൊക്കെ പരിഹസിക്കുകയും കണിയാന്മാർ കൈനോക്കി പറയുന്നതുമായി അതിന് എന്താണ് ബന്ധമെന്ന് ഔപചാരിക സദസുകളിൽ ചോദിക്കുകയും അതിനു കൈയ്യടി വാങ്ങിയവരും നമുക്കിടയിലുണ്ട്. നാം മറക്കരുത്: ഈ കോവിഡ് പ്രതിസന്ധി ദൈവം നൽകുന്ന മഹാ അടയാളമാണ്. രാഷ്ട്രീയ മേഖലയിൽ യുദ്ധത്തിലേക്കും ആയുധ സംഭരണത്തിലേക്കും രാജ്യങ്ങൾ വീണ്ടും നീങ്ങുകയാണ്. അത് വെറും അസംബന്ധമാണ് എന്ന് അദൃശ്യമായ വൈറസ് പഠിപ്പിച്ചിട്ടും നേതാക്കന്മാർ പഠിക്കുന്നില്ല. "എന്നാൽ നിങ്ങൾ അവരെപ്പോലെ ആകരുത്" എന്ന് കർത്താവ് തന്റെ സഭയെ പഠിപ്പിച്ചു. അതുകൊണ്ട് അതിൽ നിന്നു വ്യത്യസ്തമായി സത്യവും നീതിയും സമാധാനവും നിലനിൽക്കുന്ന ഇടമായി സഭ രൂപാന്തരപ്പെടണം. അപ്പോൾ ക്രിസ്തുവിന്റെ സഭ തന്നെ ലോകത്തിന് അടയാളവും സാക്ഷ്യവുമായിത്തീരും. ഇതിന് നാം തയ്യാറുണ്ടോ എന്നാണ് നമ്മുടെ നേതാക്കന്മാരും ജനങ്ങളും ഒരുമിച്ചു ചോദിക്കേണ്ട ചോദ്യം.

വീണ്ടും ദൈവം യിസ്രായേൽ ജനതയോട് ചോദിച്ച ചോദ്യം നാം പരിഗണിക്കണം. ജീവന്റെയും മരണത്തിന്റെയും മാർഗം നമുക്കു ലഭിച്ചിരിക്കുന്നു. ഏതാണ് നാം തെരഞ്ഞെടുത്തിരിക്കുന്നത്?



# ദൈവത്തിന്റെ പുരോഹിതനായ ജ്ഞാനയോഗി


### ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ


കാഞ്ഞിരപ്പള്ളി പാറത്തോട് ഗ്രേസി മെമ്മോറിയൽ സെന്റ് ജോർജ് പള്ളിയിലേക്ക് കോട്ടയം മേഖലയിലെ വിദ്യാർഥിപ്രസ്ഥാന പ്രവർത്തകരെയും കോണ്ട് 1960-ൽ പോകുവാൻ നേതൃത്വം ഏറ്റെടുത്തത് സെമിനാരി പഠനം കഴിഞ്ഞ പുതുപ്പള്ളി കളപ്പുരയ്ക്കൽ കെ. വി. ജോസഫ് ആയിരുന്നു.

കോട്ടയത്തെ പ്രധാന കോളജുകളായ സി.എം.എസ്., ബി.സി.എം., മൗണ്ട് കാർമൽ ട്രെയിനിംഗ് കോളജ്, വൈദിക സെമിനാരി എന്നിവിടങ്ങളിൽ നിന്നുള്ള വിദ്യാർത്ഥികളെയാണ് രണ്ട് ബസ്സിലും ആറ് കാറുകളിലുമായി കാഞ്ഞിരപ്പള്ളി കഴിഞ്ഞുള്ള പാറത്തോട്ടിലേക്ക് കൊണ്ടുപോയത്.

പ്രഗൽഭരായ വൈദികരും അദ്ധ്യാപകരും വിദ്യാർഥി നേതാക്കളും എല്ലാം കോൺഫ്രൻസിൽ പങ്കുചേരാൻ എത്തി. ഫാ. കെ. ഫിലിപ്പോസ്, ഫാ. എം. വി. ജോർജ്, ഫാ. കെ. എം. അലക്സാണ്ടർ, സി. ജെ. കുര്യൻ, കുര്യൻ ഉതുപ്പ്, ടി. പി. ഫിലിപ്പോസ്, മിസിസ് കെ. എം. മാത്യു തുടങ്ങി നിരവധി പേർ ബസിലും കാറിലുമായി യാത്ര ആരംഭിച്ചു.

ഒരു ബസിന്റെ ചവിട്ടുപടിയിൽ നിന്ന് കെ. വി. ജോസഫ് മറ്റു വിദ്യാർത്ഥികൾക്ക് നിർദ്ദേശം നൽകി. 'ആരും കയ്യും തലയും പുറത്തിടരുത്.' കാഞ്ഞിരപ്പള്ളിക്കു സമീപത്തുവെച്ച് പെട്ടെന്നായിരുന്നു അത് സംഭവിച്ചത്. ഒരു ലോറിക്ക് സൈഡ് കൊടുത്ത്, ബസ് റോഡരികു ചേർന്ന് പോയപ്പോൾ ചവിട്ടുപടിയിൽ നിന്ന കെ. വി. ജോസഫ് ഇലക്ട്രിക്ക് പോസ്റ്റിൽ തലയിടിച്ച് താഴെ വീണു. അബോധാവസ്ഥയിലായ കെ. വി. ജോസഫിനെ ഉടൻ കാഞ്ഞിരപ്പള്ളി ഗവൺമെന്റ് ആശുപത്രിയിലും തുടർന്ന് കോട്ടയം ജില്ലാ ആശുപത്രിയിലും എത്തിച്ചെങ്കിലും ബോധം തെളിഞ്ഞില്ല. സി. ജെ. കുര്യന്റെ കാറിലാണ് കോട്ടയത്ത് എത്തിച്ചത്. അന്ന് ജില്ലാ ആശുപത്രി ഒ.പി. യിൽ ഡോ. പി. എം. പൗലോസാണ് മുഖ്യ ചുമതല വഹിച്ചത്. വളരെ ഗുരുതരമായ മുറിവുകളുമായി എത്തിയ കെ. വി. ജോസഫിനെ ഓപ്പറേഷൻ തിയറ്ററിലേക്ക് കൊണ്ടുപോയി.

നട്ടെല്ലിലേക്ക് ഫ്ളൂയിഡ് ഇറങ്ങിയതിനാൽ രക്തം കട്ടി ആകാതിരിക്കാനായി ട്രിൽ ചെയ്തു. അതിൽ നിന്നും ആറ് ഔൺസ് രക്തം പുറത്തെ ടുത്തു. വിവിധ തരത്തിലുള്ള ചികിത്സ നൽകിയെങ്കിലും അബോധാവസ്ഥയിൽ മൂന്ന് ദിവസം കഴിഞ്ഞു.

കോട്ടയം ഏലിയാ കത്തീഡ്രൽ വികാരി ഫാ. കെ. മത്തായി (മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ) എത്തി തൈലാഭിഷേകം നടത്തി. വെല്ലൂർ ആശുപത്രിയിലേക്ക് കൊണ്ടുപോകാനുള്ള ക്രമീകരണങ്ങൾ ചെയ്തു. ഇതറിഞ്ഞ് പ. ഗീവർഗീസ് രണ്ടാമൻ ബാവാ കോട്ടയം ജില്ലാ ആശുപത്രിയിൽ എത്തി. കെ. വി. ജോസഫിന്റെ രോഗവിവരങ്ങൾ ബന്ധു കൂടിയായ ഡോ. പി. എം. പൗലോസിനോട് ചോദിച്ചറിഞ്ഞു. ഡോക്ടർ കൂട്ടിച്ചേർത്തു: "ദൈവം തന്നെങ്കിൽ ഉണ്ട്. നാളെ വെല്ലൂർക്ക് കൊണ്ടുപോകും." കുറെനേരം നിശബ്ദനായി നിന്ന പ. ഗീവർഗീസ് രണ്ടാമൻ ബാവാ കെ. വി. ജോസഫിന്റെ തലയിൽ കൈ വെച്ച് പ്രാർത്ഥിച്ചു. പോകാൻ ഇറങ്ങിയപ്പോൾ ഡോ. പി. എം. പൗലോസിനെ അടുത്ത് വിളിച്ചിട്ട് പറഞ്ഞു: "ഡോക്ടർ ചികിത്സിക്ക്. ഞാൻ പ്രാർത്ഥിക്കാം. ചിന്തിച്ചു വേണ്ടത് ചെയ്യുക."

പിറ്റേദിവസം വെല്ലൂർക്ക് കൊണ്ടുപോകാനുള്ള ക്രമീകരണം ചെയ്തു കൊണ്ടിരുന്നപ്പോൾ ഡോ. പി. എം. പൗലോസ് എത്തി. "വെല്ലൂർക്ക് കൊണ്ടുപോകണ്ട. ഞാൻ ചികിത്സിച്ചുകൊള്ളാം" എന്നു പറഞ്ഞു.

കോട്ടയം ജില്ലാ ആശുപത്രിയിൽ 30 ദിവസത്തെ ചികിത്സയെ തുടർന്ന് മുറിവുകൾ ഉണങ്ങുകയും സൗഖ്യം നേടുകയും ചെയ്തു. തുടർന്ന് പ്രശസ്തനായ ആയുർവേദ ഡോക്ടർ വയസ്ക്കര മൂസ്സത് എണ്ണയും കുഴമ്പും നൽകി, തളം വെച്ച് കുളിപ്പിച്ചു. ഉറക്കം നഷ്ടപ്പെട്ട കെ. വി. ജോസഫ് പിന്നീട് ഉറങ്ങുവാൻ തുടങ്ങി. പൂർണ്ണ ആരോഗ്യത്തോടെ ഉണർന്ന് ജീവിതത്തിലേക്ക് തിരിച്ചെത്തിയ കെ. വി. ജോസഫാണ് 2020 ജൂലൈ നാലിന് പൗരോഹിത്യ സുവർണ്ണ ജൂബിലി



ആഘോഷിച്ചത്.

മലങ്കരസഭയിലെ ആറ് കാതോലിക്കാ ബാവാമാരോടൊപ്പം ദേവലോകം, പഴയസെമിനാരി, പരുമല സെമിനാരി, പാമ്പാടി ദയറാ തുടങ്ങിയ സഭയിലെ പൊതു സ്ഥാപനങ്ങളുടെ മുഖ്യ സാരഥ്യം വഹിച്ച വന്ദ്യ കെ. വി. ജോസഫ് റമ്പാൻ, 86-ന്റെ നിറവിലായി. അജപാലന ശുശ്രൂഷയിൽ 50 വർഷവും പൂർത്തീകരിച്ചു. ജീവിതത്തിലേക്ക് തിരിഞ്ഞു നോക്കിയ കെ. വി. ജോസഫ് റമ്പാൻ പറയുന്നു:

കാഞ്ഞിരപ്പള്ളിയിൽ വച്ച് 1960-ൽ ഉണ്ടായ അപകടത്തിൽ നിന്നും ജീവിതത്തിലേക്ക് ഞാൻ തിരിച്ചു വന്നത് പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ പ്രത്യേകമായ മധ്യസ്ഥ പ്രാർത്ഥനയും അനുഗ്രഹവുമാണ്. വിദഗ്ധ ചികിത്സയ്ക്കായി വെല്ലൂർക്ക് കൊണ്ടുപോകണ്ട, കോട്ടയത്തു തന്നെ ചികിത്സിക്കുക എന്ന് ദൈവാത്മാവിൽ അജ്ഞാപിക്കുവാനുള്ള ഇച്ഛാശക്തി പ. ബാവായ്ക്ക് ഉണ്ടായിരുന്നു.

1957 മുതൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവായോടൊപ്പം ദേവലോകത്ത് താമസിച്ച കെ. വി. ജോസഫാണ് പിന്നീട് സഭാകേന്ദ്രങ്ങളുടെ മുഖ്യ കാര്യദർശിയായി വിവിധ നിലകളിൽ സ്തുത്യർഹമായി സേവനം അനുഷ്ഠിച്ച കളപ്പുരയ്ക്കൽ കെ. വി. ജോസഫ് റമ്പാൻ.

വന്ദ്യ കെ. വി. ജോസഫ് റമ്പാച്ചൻ അറിവും അനുഭവവും ഉൾക്കൊള്ളുന്ന മലങ്കരസഭയിലെ മഹത്തായ വ്യക്തിത്വമാണ്. ആ ജീവിതവും സാക്ഷ്യവും സ്വതസിദ്ധമായ ശൈലിയിൽ ഹൃദയത്തിൽ നിന്നും പങ്കുവയ്ക്കുന്നു:

**അദ്ധ്യാത്മിക രംഗത്തേക്ക് ആകൃഷ്ടനായത് എങ്ങനെ?**

വളരെ ചെറുപ്രായത്തിൽ തന്നെ ആദ്ധ്യാത്മിക കാര്യങ്ങളിൽ വളരെ താല്പര്യം ഉണ്ടായിരുന്നു. കോട്ടയത്ത് മാങ്ങാനം ക്രൈസ്തവാശ്രമത്തിൽ മധ്യവേനലവധിക്കാലത്ത് ബൈബിൾ ക്ലാസ്സുകൾ ഉണ്ടായിരുന്നു. അതിൽ പതിവായി പങ്കെടുക്കുമായിരുന്നു. അന്ന് എം. വി. ജോർജ് ശെമ്മാശൻ (ഗീവർഗീസ് മാർ ഒസ്താത്തിയോസ്) ക്ലാസ് എടുക്കുവാൻ അവിടെ വരുമായിരുന്നു. പാറേട്ട് അച്ചൻ (മാത്യൂസ് മാർ ഈവാനിയോസ്) ഇടവകപള്ളിയായ പുതുപ്പള്ളി പള്ളിയിലെ വികാരിയായിരുന്നു. ആ ആരാധനയും പ്രബോധനവും എല്ലാം ആത്മീയ ജീവിതത്തിലേക്ക് വഴിതെളിച്ചു.

**കോട്ടയത്തെ വൈദിക പഠന അനുഭവങ്ങൾ എങ്ങനെ?**

ഞാൻ പഠിച്ചപ്പോൾ (1953-57) വൈദിക സെമിനാരി കോട്ടയം എം.ഡി. സെമിനാരിയിൽ ആയിരുന്നു. വളരെ ഹൃദ്യമായ അദ്ധ്യാപക-വിദ്യാർത്ഥി ബന്ധം അന്നുണ്ടായിരുന്നു. വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായാണ് (പ. മാത്യൂസ് പ്രഥമൻ ബാവ) പ്രിൻസിപ്പാൾ. അന്ന് പഠിപ്പിച്ച അദ്ധ്യാപകർ അധികവും മെത്രാപ്പോലീത്തന്മാരായി ഉയർത്തപ്പെട്ടു. ഫാ. എം. വി. ജോർജ് (ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്), ഫാ. എൻ. എ. യൂഹാനോൻ മല്പാൻ (യൂഹാനോൻ മാർ സേവേറിയോസ്), ഫാ. കെ. ഫിലിപ്പോസ് (ഫിലിപ്പോസ് മാർ തെയോഫിലോസ്), പോൾ വർഗീസ് (പൗലോസ് മാർ ഗ്രീഗോറിയോസ്) തുടങ്ങിയവർ സഭയെ നയിച്ച പിതാക്കന്മാരായി.

ഡോ. ടി. ജെ. ജോഷ്വാ അച്ചനും എന്നെ പഠിപ്പിച്ചിട്ടുണ്ട്. അന്നദ്ദേഹം ശെമ്മാശനായിട്ടാണ് സെമിനാരിയിൽ പഠിപ്പിക്കുവാൻ വന്നത്.

വൈദികസെമിനാരിയിൽ സഹപാഠിയാണ് കുര്യാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്താ. അമേരിക്കയിലുള്ള ഫാ. ഡോ. സി. ഒ. വർഗീസ്, ടി. എം. സഖറിയ കോർഎപ്പിസ്കോപ്പാ, പരുമല സെമിനാരി മുൻ മാനേജർ ഫാ. പി. വി. എബ്രഹാം ഓതറ, ഫാ. ടി. എ. ജേക്കബ് താഴത്തങ്ങാടി എന്നിവരും സഹപാഠികളാണ്. വൈദികസെമിനാരി പഠനം പൂർത്തിയാക്കിയിട്ട് 2020-ൽ 63 വർഷം തികയുകയാണ്. ആറു പതിറ്റാണ്ടിന്റെ സ്മരണകളാണ് പഴയസെമിനാരിയുമായി എനിക്കുള്ളത്.

**പഴയസെമിനാരി മാനേജരായി പ്രവർത്തിച്ച കാലഘട്ടം എങ്ങനെ?**

പഴയസെമിനാരി എന്റെ ജീവിതത്തിലെ വളരെ പ്രധാനപ്പെട്ട അനുഭവങ്ങൾ പകരുന്ന ആദ്ധ്യാത്മിക കേന്ദ്രമാണ്. സെമിനാരി പഠനകാലത്ത് സെമിനാരിയിലെ കൃഷി ഡയറക്ടറായി പ്രവർത്തിച്ചിട്ടുണ്ട്. പിന്നീട് 1964-66-ൽ പഴയസെമിനാരി മെസ് മാനേജരായും അസിസ്റ്റന്റ് മാനേജരായും ചുമതല

## കെ. വി. ജോസഫ് റമ്പാൻ: ജീവിതരേഖ



കോട്ടയം പുതുപ്പള്ളിയിൽ പുരാതന കുടുംബമായ കളപ്പുരയ്ക്കൽ ജോസഫ് വർഗീസിന്റെയും മീനടം തെക്കേക്കര അന്നമ്മ വർഗീസിന്റെയും മൂത്ത പുത്രനായി 1935 ഏപ്രിൽ 7-ന് ജനിച്ചു. സ്കൂൾ വിദ്യാഭ്യാസം പുതുപ്പള്ളി സെന്റ് ജോർജ് ഹൈസ്കൂളിൽ നടത്തി. ഓർത്തഡോക്സ് സെമിനാരിയിൽ നിന്ന് വൈദിക വിദ്യാഭ്യാസം പൂർത്തിയാക്കി (1953-57). കോട്ടയം സി.എം.എസ്. കോളജിൽ നിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ ബി.എ. ബിരുദം (1958-62) കരസ്ഥമാക്കി.

പ. ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ 1967 ഡിസംബർ 16-ന് ദേവലോകം അരമന ചാപ്പലിൽ വച്ച് ശെമ്മാശുപട്ടവും, കോട്ടയം മെത്രാസനാധിപൻ പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് 1970 ജൂലൈ 4-ന് പുതുപ്പള്ളി സെന്റ് ജോർജ് പള്ളിയിൽ വച്ച് വൈദിക പട്ടവും നൽകി. 2009 ഏപ്രിൽ 15-ന് പരുമല സെമിനാരിയിൽ വെച്ച് പ. ബസേലിയോസ് ദിദിമോസ് ബാവ റമ്പാൻ സ്ഥാനം നൽകി.

പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ശിഷ്യത്വം സ്വീകരിച്ച് (1962-64) പത്തു വർഷത്തോളം സഭാ ശുശ്രൂഷയിൽ വ്യാപൃതനായി. വൈദിക സെമിനാരി പഠനം പൂർത്തിയാക്കി പത്തു വർഷം കഴിഞ്ഞാണ് ശെമ്മാശ പദവിയിലേക്ക് എത്തുന്നത്. പഴയ സെമിനാരി മെസ് മാനേജരും അസിസ്റ്റന്റ് മാനേജരുമായി (1964-66) ചുമതല വഹിച്ചു. പ. ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ സെക്രട്ടറിയായി പത്ത് വർഷം പ്രവർത്തിച്ചു (1966-76). തുടർന്ന് ദേവലോകം കാതോലിക്കേറ്റ് അരമന മാനേജർ (1976).

കോട്ടയം ഏലിയാ കത്തീഡ്രൽ വികാരിയായി പത്തു വർഷം ശുശ്രൂഷിച്ചു (1976-86). ഇക്കാലത്ത് 55 അടി വീതിയിലും 80 അടി നീളത്തിലുമായി ഏലിയാ കത്തീഡ്രൽ പുതുക്കിപ്പണിതു കൂദാശയ്ക്കു നേതൃത്വം നൽകി.

കോട്ടയം ഭദ്രാസനത്തിലെ തോട്ടയ്ക്കാട് മാർ അപ്രേം, തോട്ടയ്ക്കാട് ബേതലഹേം, കൊല്ലാട് സെന്റ് പോൾസ്, വെള്ളുക്കുട്ട സെന്റ് തോമസ്, വാകത്താനം പുത്തൻചന്ത സെന്റ് ജോർജ്, ഞാലിയാകുഴി മാർ ഗ്രിഗോറിയോസ്, കോത്തല സെന്റ് മേരീസ് സെഹിയോൻ, പള്ളം കാരമൂട് സെന്റ് മേരീസ് സെഹിയോൻ, പാത്താമുട്ടം സെന്റ് മേരീസ് തുടങ്ങിയ പള്ളികളിൽ വികാരിയായി സേവനമനുഷ്ഠിച്ചു.

തുടർന്ന് കോട്ടയം പഴയസെമിനാരി മാനേജരായും (1995-2006) പരുമല സെമിനാരി അസിസ്റ്റന്റ് മാനേജരായും (2006-2020) പ്രവർത്തിച്ചു. 2020 ജൂലൈ ഒന്നു മുതൽ പാമ്പാടി ദയറായിലെ ധ്യാന ഗുരുവായി നിയമിതനായി.

മലങ്കരസഭയിൽ പ. ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ മുതൽ പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ വരെയുള്ള ആറു കാതോലിക്കാബാവാമാരോടൊപ്പം സഭയുടെ വിവിധ ശുശ്രൂഷകളിൽ നിർണ്ണായക പങ്കാളിത്തം വഹിച്ചു. മലങ്കരസഭയിൽ 1951 മുതൽ നടന്ന ഏഴ് മൂറോൻ കൂദാശയ്ക്കും പ. ഔഗേൻ കാതോലിക്കാബാവാ മുതൽ പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ വരെയുള്ള പ. കാതോലിക്കാബാവാമാരുടെ സ്ഥാനാരോഹണ ശുശ്രൂഷയിലും പങ്കാളിയായി.

കോട്ടയം സെൻട്രൽ ഭദ്രാസനത്തിൽ നിന്നുള്ള സഭാ മാനേജിംഗ് കമ്മിറ്റി അംഗം, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ട്രൈബ്യൂണൽ അംഗം, കോട്ടയം ഭദ്രാസന കൗൺസിൽ അംഗം, പാമ്പാടി ദയറാ പള്ളി, പരുമല പള്ളി എന്നിവയുടെ കൺസ്ട്രക്ഷൻ കമ്മിറ്റി അംഗം, കോട്ടയം ബസേലിയോസ് കോളജ്, പാമ്പാടി കെ. ജി. കോളജ് എന്നിവയുടെ ലോക്കൽ കമ്മിറ്റി അംഗം എന്നീ നിലകളിൽ പ്രവർത്തിച്ചു. മികച്ച സംഘാടകൻ, ധ്യാനഗുരു എന്നീ നിലകളിൽ സ്തുത്യർഹമായി സേവനം അനുഷ്ഠിക്കുന്നു. ഇപ്പോൾ പാമ്പാടി ദയറായിൽ വിശ്രമജീവിതം.

വഹിച്ചു. അന്ന് ഫാ. കെ. ഫിലിപ്പോസ് ആയിരുന്നു മാനേജർ.

നിരവധി വർഷങ്ങൾക്ക് ശേഷം പഴയസെമിനാരി മാനേജരും ചാപ്ലയനുമായി 11 വർഷം പ്രവർത്തിച്ചു (1995-2006). അന്ന് പ്രിൻസിപ്പൽ കഴിഞ്ഞാൽ വിദ്യാർത്ഥികൾക്ക് മാനേജരാണ് മുഖ്യൻ. ചാപ്ലയനുമായിരുന്നതിനാൽ അദ്ധ്യാപകരും വിദ്യാർത്ഥികളുമായി വളരെ സൗഹൃദപരവും ഹൃദ്യവുമായ വ്യക്തിബന്ധം നിലനിർത്തിയിരുന്നു. അക്കാലത്തെ വിദ്യാർത്ഥികളെ പേരു ചൊല്ലി വിളിക്കുവാൻ ഇപ്പോഴും എനിക്ക് സാധിക്കാറുണ്ട്.

പഴയസെമിനാരി മാനേജരായിരുന്ന കാലത്താണ് പ. വട്ടശ്ശേരിൽ തിരുമേനിയെ പരിശുദ്ധനായി 2003 ഫെബ്രുവരി 23-ന് പ്രഖ്യാപിക്കുന്നത്. 'പരിശുദ്ധ പദ പ്രഖ്യാപന ശുശ്രൂഷ'യ്ക്ക് ആവശ്യമായ ക്രമീകരണങ്ങളും നടത്തിപ്പും യാതൊരു ഭംഗവും കൂടാതെ നിർവഹിക്കുവാൻ ദൈവം കൃപ ചൊരിഞ്ഞു. ഈ അത്യപൂർവ്വമായ സന്ദർഭം ജീവിതത്തിൽ ഒരിക്കലും മറക്കുവാൻ സാധിക്കുകയില്ല.

**സഭയുടെ പൊതു സ്ഥാപനങ്ങളിൽ എല്ലാം പ്രവർത്തിക്കുവാൻ കഴിഞ്ഞതു എന്തുകൊണ്ടാണ്?**

ദൈവത്തിന്റെ കൃപ ഒന്നുകൊണ്ട് മാത്രമാണ് സഭയുടെ പൊതു സ്ഥാപനങ്ങളിൽ പ്രവർത്തിക്കാൻ കഴിഞ്ഞത്. ദേവലോകം അരമന മാനേജർ, പഴയസെമിനാരി മാനേജർ, എം. ഡി. സെമിനാരി മാനേജർ, പരുമല സെമിനാരി അസിസ്റ്റന്റ് മാനേജർ, പാമ്പാടി ദയറാ ധ്യാനഗുരു... ഇതെല്ലാം ദൈവം തന്ന അനുഗ്രഹം മാത്രം. ദേവലോകം, പഴയസെമിനാരി (1995-2006), പരുമല സെമിനാരി (2006-2020), എം.ഡി. സെമിനാരി, പാമ്പാടി ദയറാ തുടങ്ങിയ സഭയുടെ അഞ്ച് പൊതുസ്ഥാപനങ്ങളിലും പ്രവർത്തിക്കുവാൻ സാധിച്ചു. ഇതിൽ പഴയസെമിനാരിയിൽ പതിനൊന്ന് വർഷവും പരുമല സെമിനാരിയിൽ പതിനാല് വർഷവും സേവനമനുഷ്ഠിച്ചു. സഭ ഏൽപ്പിക്കുന്ന ഉത്തരവാദിത്വങ്ങൾ കൃത്യമായും ഭംഗിയായും വിശ്വസ്തതയോടെ നിർവ്വഹിക്കുക എന്നതാണ് എന്റെ രീതി. ഇത് പ്രാരംഭം മുതൽ ഇന്നുവരെയും അഭംഗുരം നടക്കുന്നു. സഭ ഏൽപ്പിക്കുന്ന ഏത് ഉത്തരവാദിത്വവും എന്റെ കഴിവും പ്രാപ്തിയും അനുസരിച്ച് പരമാവധി ഭംഗിയായി നിർവ്വഹിക്കും.

പരുമല സെമിനാരിയിൽ ധ്യാനമന്ദിരത്തിന്റെ ചുമതല നിർവ്വഹിച്ചതിനാൽ മഹാപരിശുദ്ധനായ പരുമല തിരുമേനിയുടെ കബറിടത്തിൽ പ്രാർത്ഥിക്കുവാനും ധ്യാനിക്കുവാനും ദൈവം കൂടുതൽ അവസരം നൽകി. എല്ലാ യാമ പ്രാർത്ഥനകളിലും ആരാധനകളിലും പതിവായി ഞാൻ സംബന്ധിക്കും. പരുമലയിലെ ജീവിതം ഒരു പ്രത്യേകമായ ആദ്ധ്യാത്മിക അനുഭവം ആയിരുന്നു.

**ഏതെല്ലാം സുപ്രധാന സംഭവങ്ങൾക്കാണ് സാക്ഷ്യംവഹിച്ചത്?**

അമ്പതു വർഷത്തെ പൗരോഹിത്യ ജീവിതത്തിൽ ഒട്ടനവധി ചരിത്ര സംഭവങ്ങൾക്ക് സാക്ഷ്യം വഹിക്കുവാൻ കഴിഞ്ഞു. വൈദികനായത് 1977-ൽ ആണെങ്കിലും സെമിനാരി പഠനം കഴിഞ്ഞ് 1957 മുതൽ ദേവലോകത്ത് പ. ഗീവർഗീസ് ദ്വിതീയൻ ബാവായോടൊപ്പം താമസിച്ചതിനാൽ നിരവധി നിർണ്ണായക സംഭവങ്ങളിൽ പങ്കുചേരുവാൻ സാധിച്ചു.

എന്റെ ഓർമ്മയിലെ ഏറ്റവും പ്രധാന സംഭവം പഴയസെമിനാരിയിൽ പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാബാവ 1951 ഏപ്രിൽ 20-ന് നടത്തിയ വി. മൂറോൻ കൂദാശയാണ്. അന്ന് ഞാൻ എട്ടാം ക്ലാസ് വിദ്യാർത്ഥിയായിരുന്നു. മലങ്കരസഭയ്ക്ക് എതിരായി 1951-ൽ സുപ്രീംകോടതി വിധി പ്രഖ്യാപിച്ചപ്പോൾ 'സത്യം ജയിക്കും. ചെറിയ ആട്ടിൻകൂട്ടമേ ഭയപ്പെടേണ്ട' എന്ന് പ്രസ്താവിച്ച പ. ഗീവർഗീസ് ദ്വിതീയൻ ബാവായെ അടൂർ മുതൽ കോട്ടയം ദേവലോകത്തേക്ക് സ്വീകരിച്ച് ആനയിച്ച സ്വീകരണ ഘോഷയാത്രയും അവിസ്മരണീയമായി എന്റെ മനസ്സിൽ നിറഞ്ഞു നിൽക്കുന്നു.

എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സെലാസി 1956 ഒക്ടോബർ 31-ന് പഴയസെമിനാരി സന്ദർശിച്ചപ്പോൾ ഞാൻ സെമിനാരി വിദ്യാർത്ഥിയായിരുന്നു. ചക്രവർത്തിയുടെ പഴയസെമിനാരി, ദേവലോകം സന്ദർശനത്തിൽ പ. ബാവായോടൊപ്പം പങ്കുചേരാൻ കഴിഞ്ഞു.

ഓർമ്മയിൽ പച്ചപിടിച്ചു നിൽക്കുന്ന സുന്ദര മുഹൂർത്തമായിരുന്നു 1958 ഡിസംബർ 16-ന് പഴയസെമിനാരിയിൽ നടന്ന സഭാ സമാധാന സമ്മേളനം. അന്ന് വൈദിക വിദ്യാഭ്യാസം ഞാൻ പൂർത്തിയാക്കിയിരുന്നു. 1962-ൽ നിരഞ്ഞു വച്ച് ഔഗേൻ ബാവായെ, യോജിച്ച സഭയുടെ കാതോലിക്കാ ആയി തിരഞ്ഞെടുക്കുമ്പോഴും പ. ബാവായോടൊപ്പം ഞാൻ ഉണ്ടായിരുന്നു.




**പരുമല സെമിനാരിയിൽ ധ്യാനമന്ദിരത്തിന്റെ ചുമതല നിർവ്വഹിച്ചതിനാൽ മഹാപരിശുദ്ധനായ പരുമല തിരുമേനിയുടെ കബറിടത്തിൽ പ്രാർത്ഥിക്കുവാനും ധ്യാനിക്കുവാനും ദൈവം കൂടുതൽ അവസരം നൽകി. എല്ലാ യാമപ്രാർത്ഥനകളിലും ആരാധനകളിലും പതിവായി ഞാൻ സംബന്ധിക്കും. പരുമലയിലെ ജീവിതം ഒരു പ്രത്യേകമായ ആദ്ധ്യാത്മിക അനുഭവം ആയിരുന്നു.**

പ. മാർത്തോമ്മാ ശ്ലീഹായുടെ പത്തൊമ്പതാം ശതാബ്ദിയാഘോഷം (1972), മലങ്കര ഓർത്തഡോക്സ് സഭയുടെ സപ്തതി ആഘോഷം (1982), കോട്ടയം എം.ഡി. സെമിനാരിയിൽ നടന്ന പ. വട്ടശ്ശേരിൽ തിരുമേനിയുടെ ചരമ സുവർണ്ണ ജൂബിലി ആഘോഷം (1984), ജോൺ പോൾ മാർപാപ്പായുടെ കോട്ടയം സന്ദർശനം (1986), പുനർ നിർമ്മിച്ച പരുമല പള്ളിയുടെ കൂദാശ (2000), പ. വട്ടശ്ശേരിൽ തിരുമേനിയുടെ പരിശുദ്ധ പ്രഖ്യാപന ശുശ്രൂഷ (2003), കാതോലിക്കേറ്റ് ശതാബ്ദി ആഘോഷം (2012) തുടങ്ങിയ എത്രയോ സമ്മേളനങ്ങളിൽ വിവിധ നിലകളിലും സംഘാടക രംഗത്തും പ്രവർത്തിച്ചു. പ. ഔഗേൻ ബാവാ മുതൽ പ. പൗലോസ് ദ്വിതീയൻ ബാവ വരെയുള്ള അഞ്ച് ബാവാമാരുടെ സ്ഥാനാരോഹണ ശുശ്രൂഷകളിൽ സംബന്ധിച്ചു. ഔഗേൻ ബാവായുടെ സ്ഥാനാരോഹണം എം.ഡി. സെമിനാരിയിൽ ആയിരുന്നു. പിന്നീട് എല്ലാം നടന്നത് പരുമലയിലും. സഭയുടെ എല്ലാ പൊതു പരിപാടികളിലും മുടങ്ങാതെ പങ്കുചേരുവാൻ പ്രത്യേകം ശ്രദ്ധിക്കാറുണ്ട്.

**പരുമലയിലെ ജീവിതവും താമസവും ആരാധനയും എങ്ങനെയായിരുന്നു?**

പ. പരുമല തിരുമേനിയുടെ അനുഗ്രഹത്താൽ ഇവിടുത്തെ ജീവിതം ആത്മീയ സന്തോഷം പകരുന്നതായിരുന്നു. രാവിലെ 4.30-ന് ആരംഭിക്കുന്ന ജീവിതം സമാപിക്കുന്നത് വൈകിട്ട് 9 മണിയുടെ സൂത്താറ നമസ്ക്കാരത്തോടെയാണ്. എന്നും രാവിലെ അഞ്ചു മണിക്ക് പ്രാർത്ഥന. 10 മണിക്ക് അപേക്ഷ പ്രാർത്ഥന. 12 മണിക്ക് ഉച്ച നമസ്കാരം. 3 മണിക്ക് ഒമ്പതാം മണി നമസ്ക്കാരം. 6 മണിക്ക് സന്ധ്യാനമസ്കാരം. 9-ന് സൂത്താറ എന്നിങ്ങനെയാണ് ആരാധനാക്രമീകരണം. ഇതോടൊപ്പം വിശുദ്ധ കുർബാന, പ്രത്യേക ശുശ്രൂഷകൾ എന്നിവയിലും മാനേജരുടെ നിർദ്ദേശമനുസരിച്ച് പങ്കുചേരും. എല്ലാ വെള്ളിയാഴ്ചയും ധ്യാനപ്രസംഗവും മധ്യസ്ഥ പ്രാർത്ഥനയും ഉണ്ട്.

പരുമല പെരുന്നാൾ എന്നും ഓർത്തിരിക്കാൻ കഴിയും. ഒക്ടോബർ അവസാനം ആരംഭിക്കുന്ന 'പരുമല പെരുന്നാൾ തീർത്ഥാടനവാരം' എത്രയെത്ര പദ്ധതികൾക്കാണ് സാക്ഷ്യം വഹിക്കുന്നത്. നവംബർ ഒന്നിന് എത്തുന്ന പദയാത്രാ സംഘങ്ങളും തീർത്ഥാടകരും അക്ഷരാർത്ഥത്തിൽ പരുമലയെ പുണ്യ നഗരമാക്കി തീർക്കുന്നു. പ്രധാന പെരുന്നാൾ ദിനമായ നവംബർ രണ്ടിന്




**പാമ്പാടി ദയറായിലേക്ക് വിശ്രമ ജീവിതത്തിനായി പോകുന്ന കെ. വി. ജോസഫ് റമ്പാന് പരുമല സെമിനാരിയിൽ യാത്രയയപ്പ് നൽകിയപ്പോൾ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് പൊന്നാട അണിയിച്ച് ആദരിക്കുന്നു.**

എത്തുന്നത് നാനാജാതിമതസ്ഥരായ വിശ്വാസികളുടെ സമൂഹമാണ്. എന്നും പരുമലയിലെ ജീവിതാനുഭവങ്ങൾ ഹൃദയത്തിൽ വർണാഭമായി നിലനിൽക്കും.

**വിശുദ്ധ മൂറോൻ കൂദാശകൾക്ക് പങ്കാളിത്തം വഹിച്ചത് എങ്ങനെ?**

മലങ്കരസഭയിലെ ആറു കാതോലിക്കാബാവാമാർ നടത്തിയ വിശുദ്ധ മൂറോൻ കൂദാശയിൽ പങ്കുചേരുവാൻ അവസരം ലഭിച്ചു. പഴയസെമിനാരിയിൽ പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ നടത്തിയ മൂറോൻ കൂദാശയാണ് ആദ്യം ഓർമ്മയിൽ എത്തുന്നത്. പഴയസെമിനാരിയിൽ പ. ഔഗേൻ ബാവാ 1967 ഡിസംബർ 21-നു മൂറോൻ കൂദാശ നടത്തുമ്പോൾ ഞാൻ ശെമ്മാശനായി ആരാധനയിൽ പങ്കുചേർന്നു. മൂറോൻ കൂദാശ ആ വർഷം നടന്ന തിനാലാണ് ഡിസംബർ 16-ന് ശെമ്മാശുപട്ടം ഏറ്റത്.

വൈദികസെമിനാരി പഠനം കഴിഞ്ഞ് പത്തു വർഷത്തോളം പ. ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാടൊപ്പം ദേവലോകത്ത് താമസിച്ചുവരികയായിരുന്നു. അതിനാൽ ശെമ്മാശുപട്ടവും മൂറോൻ കൂദാശയുമായി ബന്ധപ്പെട്ടിരിക്കുന്നു.

പ. മാത്യൂസ് പ്രഥമൻ ബാവാ, പഴയസെമിനാരിയിലും (1978) ദേവലോകത്തും (1988) നടത്തിയ വിശുദ്ധ മൂറോൻ കൂദാശയിലും പിന്നീട് ദേവലോകത്ത് പ. മാത്യൂസ് ദ്വിതീയൻ ബാവാ (1999) പ. ദിദിമോസ് ബാവാ (2009), പ. പൗലോസ് ദ്വിതീയൻ ബാവാ (2018) എന്നിവർ നടത്തിയ വി. മൂറോൻ കൂദാശയിലും നേതൃത്വം നൽകി. വി. മൂറോൻ തയ്യാറാക്കുന്ന സ്ഥാനികളിൽ പല പ്രാവശ്യവും അംഗമായി നേതൃത്വം നൽകിയിട്ടുണ്ട്. ആറു കാതോലിക്കാബാവാമാർ നടത്തിയ ഏഴ് വി. വി. മൂറോൻ കൂദാശകളിൽ പങ്കുചേരാൻ ദൈവം അവസരവും ആരോഗ്യവും നൽകിയതിൽ ദൈവത്തെ സ്തുതിക്കുന്നു.

**ഇടയശുശ്രൂഷയിൽ അര നൂറ്റാണ്ട് പിന്നിട്ടല്ലോ. വയസ്സ് 86 ഉം ആയല്ലോ. ജീവിതം അങ്ങയെ എന്തു പഠിപ്പിച്ചു?**

1. പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായും പ. ഔഗേൻ പ്രഥമൻ ബാവായും ജീവിതത്തിൽ വളരെ സ്വാധീനിച്ചിട്ടുണ്ട്. ഈ പിതാക്കന്മാർ പകർന്ന ആദ്ധ്യാത്മിക പാഠം നോമ്പ്, ഉപവാസം, പ്രാർത്ഥന, ദാനധർമ്മം എന്നിവയിൽ കേന്ദ്രീകൃതമായിരുന്നു. എന്റെ ജീവിതത്തിലും ഇവ ജീവിതപാഠമായി തീർന്നു.

2. 'സഭ എന്റേതാണ്. ഞാൻ സഭയുടേതാണ്. സഭ ദൈവത്തിന്റെ ശരീരമാണ്. സഭയ്ക്കു വേണ്ടി ജീവിക്കുക' എന്ന സിദ്ധാന്തമാണ് എനിക്കുള്ളത്. സഭ ഏൽപ്പിക്കുന്ന ഉത്തരവാദിത്വങ്ങൾ പൂർണ വിശ്വസ്തതയോടെ പരിപാലിക്കുവാൻ കഴിയണം.

3. മലങ്കരസഭയുടെ കാതലായ വിശ്വാസസത്യങ്ങൾ ജീവിതത്തിന്റെ അവസാന ശ്വാസം വരെയും സംരക്ഷിക്കുവാൻ കഴിയണം. കാതോലിക്കേറ്റും ഭരണഘടനയും ദേശീയതയും സ്വയംശീർഷകത്വവും ഏവരും കാത്തു സൂക്ഷിക്കണം.

4. ഇടവക ശുശ്രൂഷയിൽ ഏവരുമായി ആഴമായ ബന്ധം നിലനിർത്തണം. വിശ്വാസികളുടെ ആത്മീയ ആവശ്യങ്ങൾ കൃത്യമായി നിർവ്വഹിക്കണം. പ്രതിസന്ധിഘട്ടങ്ങളിൽ വിശ്വാസികളുടെ ഭവനങ്ങൾ സന്ദർശിച്ച് ആശ്വാസം പകർന്നു പ്രാർത്ഥിക്കണം. വിശുദ്ധ കുർബ്ബാനയിൽ അവരുടെ പേരുകൾ വായിക്കുമ്പോൾ 'നെഞ്ചോട് ചേർത്തു പ്രാർത്ഥിക്കുമ്പോൾ' അവർക്ക് അതിന്റെ അനുഭവം ഉണ്ടാകും.

5. ദൈവ വിശ്വാസത്തോടൊപ്പം സഭാ വിശ്വാസവും സഭാപിതാക്കന്മാരോടുള്ള ആദരവും ബഹുമാനവും നിലനിർത്തണം. ഭാവിതലമുറയ്ക്ക് അത് മാതൃകയാക്കി പകരുവാനും കഴിയണം. ജീവിതത്തിൽ സങ്കടവും പ്രതിസന്ധിയും ഉണ്ടാകുമ്പോൾ പരുമലയിൽ വന്നു പ്രാർത്ഥിക്കുന്ന പതിവ് നമ്മുടെ പൂർവ്വിക പിതാക്കന്മാർ കാണിച്ചു തന്നു. അത് പിന്തുടരുവാൻ ഏവരും ശ്രദ്ധിക്കണം.

**ഉപസംഹാരം**

കളപ്പുരയ്ക്കൽ കെ. വി. ജോസഫ് റമ്പാന്റെ ജീവിതവും സാക്ഷ്യവും സുതാര്യമാണ്. വന്ദ്യ കെ. വി. ജോസഫ് റമ്പാന് സഭാചരിത്രത്തിന്റെ അകവും പുറവും ഏഴ് പതിറ്റാണ്ടായി ഹൃദിസ്ഥമാണ്. ജീവിതയാത്രയിൽ 86-ന്റെ നിറവിലും സഭാചരിത്രത്തിലെ ഏതൊരേടും കൃത്യമായി അടയാളപ്പെടുത്തുന്നു. സ്ഥലകാല വിവരങ്ങൾക്ക് സ്ഫടിക തിളക്കമാണ്. വ്യക്തികളുടെയും പിതാക്കന്മാരുടെയും ജീവിതവും കാലവും ദർശനവും അനർഗളമായി ഏതു നിമിഷവും പ്രവഹിക്കും. അത്രമാത്രം മലങ്കരസഭാ ചരിത്രത്തോട് ബന്ധപ്പെട്ടതാണ് 1953 മുതലുള്ള ജീവിതം. പുതുപ്പള്ളി, കോട്ടയം, പരുമല വഴി പാമ്പാടി ദയറായിൽ കെ. വി. ജോസഫ് റമ്പാൻ എത്തിയപ്പോൾ ആധുനിക മലങ്കരസഭാ ചരിത്ര സംഗ്രഹമാണ് ആ ജീവിതം സാക്ഷിക്കുന്നത്.

അടിയുറച്ച ദൈവവിശ്വാസം, പ്രാർത്ഥനാജീവിതം, സുസ്ഥിരമായ സഭാസ്നേഹം, സഭാപിതാക്കന്മാരോടുള്ള വിശ്വസ്തത, നൈർമ്മല്യം നിറഞ്ഞ ആത്മീയ ജീവിതം, പരിപക്വമായ ഇടയപരിപാലനം... വന്ദ്യ കെ. വി. ജോസഫ് റമ്പാൻ ദൈവകൃപയുടെ നീർച്ചാലുകൾ അനുഭവിച്ചറിഞ്ഞ അപൂർവ്വ പ്രതിഭയാണ്. പ്രശാന്തമായ ജീവിതസായാഹ്നത്തിലേക്ക് പാമ്പാടി ദയറാക്കുന്നുകൾ കയറുന്ന ഈ ജ്ഞാനയോഗിയിൽ ദിവ്യജ്ഞാനത്തിന്റെ ഓജസ്സും തേജസ്സും സമന്വയിച്ചിരിക്കുന്നു. യഥാർത്ഥമായും ദൈവത്തിന്റെ പുരോഹിതനായ ജ്ഞാനയോഗി.



വചനതീർത്ഥം

# ക്രിസ്തുധർമ്മത്തിന്റെ ഗുണങ്ങൾ

**(പെന്തിക്കോസ്തിക്കു ശേഷം അഞ്ചാം ഞായർ)**

**(വി. മർക്കോസ് 9:33-41, വി. മത്തായി 18:1-5, വി. ലൂക്കോസ് 9:46-50)**


**ഫാ. യോഹന്നാൻ കെ.** (സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)




പെസഹാപ്പെരുന്നാളിന്റെ പ്രഭാതത്തിലെ 'എനിയോന'യിൽ 'ചെറുതായോനാം വലിയവനേ' എന്നുള്ള വിശേഷണം ക്രിസ്തുവിനു നൽകുന്നുണ്ട്. ദൈവം മനുഷ്യനായി, താഴ്മയുടെ ഉന്നതങ്ങൾ നമുക്ക് കാണിച്ചുതരികയും 'ആരാണ് വലിയവൻ' എന്ന ചോദ്യത്തിനുള്ള മറുപടിയായി ക്രിസ്തു, ഒരു ശിശുവിനെപ്പോലെ ആയിത്തീരുന്നവൻ എന്ന് ഉത്തരം നൽകുകയും ചെയ്യുന്നു. ശിഷ്യത്വത്തിന്റെ വില എന്നുള്ളത്, അവനെ അനുഗമിക്കുക മാത്രമല്ല, മറിച്ച് ദൈവകൃപയുടെ അവകാശവും അനുഗ്രഹവും അപരന് പങ്കിടുകയും ചെയ്യുക എന്നുള്ളതുമാണ് എന്ന് ഇവിടെ നാം കാണുന്നു. 'സമത്വം' എന്നുള്ളത് ശിഷ്യന്മാർക്കുണ്ടായിരിക്കേണ്ട ഗുണങ്ങളിൽ ഒന്നാണെന്നും, അധികാരവും ആധിപത്യവും ഒരു യഥാർത്ഥ ശിഷ്യനിൽ നിന്ന് അകന്നു നിൽക്കേണ്ട മനോഭാവങ്ങളാണെന്നും സുവിശേഷകൻ ചൂണ്ടിക്കാട്ടുന്നു. 'നാം ക്രിസ്തുവിനുള്ളവർ' എന്ന ബോധ്യത്തിൽ ആരെങ്കിലും നമ്മെ സഹായിച്ചാൽ ദൈവം അവർക്കു പ്രതിഫലം നൽകുമെന്നുള്ള കരുതലിന്റെയും സ്നേഹത്തിന്റെയും ആഴം ക്രിസ്തു ഇവിടെ ബോധിപ്പിക്കുന്നു. ഈ സംഭാഷണം ക്രിസ്തുവിന്റെ മരണത്തെപ്പറ്റി അവൻ തന്നെ മുൻകൂട്ടി പറയുന്ന സന്ദർഭങ്ങളുടെ ഇടയ്ക്കായിട്ടാണ് സുവിശേഷകൻ രേഖപ്പെടുത്തിയിരിക്കുന്നത് (മർക്കോസ് 8:31, 9:31, 10:33-34). ക്രിസ്തുവിന്റെ മരണശേഷം ശിഷ്യന്മാർ എങ്ങനെയായിരിക്കണമെന്നുള്ളതു കൂടി പഠിപ്പിക്കുവാനാണ് ക്രിസ്തു ഇവിടെ ശ്രമിക്കുന്നത്. സ്വയത്തോടും, കൂട്ടു സഹോദരങ്ങളോടും സമൂഹത്തോടും 'വിളിക്കപ്പെട്ടവൻ' എങ്ങനെ വർത്തിക്കണമെന്ന് ഇന്നത്തെ സദ്വാർത്ത നമ്മോട് പറയുന്നു.

## 1. ക്രിസ്തുധർമ്മം സേവനാധിഷ്ഠിതമാണ്

ക്രിസ്തുവിന്റെ കാലത്തെ വളരെ തിരക്കേറിയ ഒരു പട്ടണമായിരുന്നു കപ്പർനഹൂം. അവിടെയുള്ള ഒരു വീട്ടിലേക്കാണ് ക്രിസ്തുവും ശിഷ്യന്മാരും കടന്നുചെല്ലുന്നത്. വഴിയിൽ വച്ചുള്ള ശിഷ്യന്മാരുടെ സംഭാഷണത്തിന്റെ പൊരുൾ ക്രിസ്തു അന്വേഷിക്കുന്നു. ശിഷ്യന്മാർ മൗനമാചരിക്കുകയാണ് അപ്പോൾ. കാരണം അവർക്കു തന്നെ അറിയാം, അവർ ചിന്തിച്ചത് ക്രിസ്തു ശിഷ്യത്വത്തിന് വിരുദ്ധമായിട്ടാണ് എന്ന്. എന്നാൽ അവരുടെ അന്തരംഗം മനസ്സിലാക്കി ഒരു ശിശുവിനെ അടുത്തു വിളിച്ച് അവനെ ചേർത്തുനിർത്തി ആ ശിശുവിനെ പോലെയുള്ള മനോഭാവം ഉണ്ടായിരിക്കണമെന്നും, വലുതാകാൻ ഏറ്റവും ചെറുതാകണമെന്നും ക്രിസ്തു ഊന്നിപ്പറയുന്നു. സമൂഹത്തിലെ ഏറ്റവും ബലഹീനമായ, ഏറ്റവും എളുപ്പത്തിൽ പരിക്കേൾക്കാവുന്ന, ഏറ്റവും എളുപ്പത്തിൽ മുറിപ്പെടാവുന്നവരായ, Vulnerable ആയ വ്യക്തികളെയാണ് ഇവിടെ ശിശു എന്നർത്ഥമാക്കുന്നത്. ഏറ്റവും നിസ്സഹായരായവരെയും, അധികാരമില്ലാത്തവരെയും ശുശ്രൂഷിക്കുന്നതാണ് 'ദൈവശുശ്രൂഷ' എന്ന് വ്യക്തമാക്കുകയായിരുന്നു ക്രിസ്തു. ഇവിടെ ഓരോ വ്യക്തികൾക്കും പരസ്പരമുണ്ടായിരിക്കേണ്ട ബന്ധം എപ്രകാരമാണെന്ന് എടുത്തു കാണിക്കുന്നു. 'Honour Code' ക്രിസ്തുധർമ്മത്തിൽ അപ്രസക്തമാണെന്നും, മാനുഷികമൂല്യങ്ങളാണ് ഒരുവനെ വലുതാക്കുന്നതെന്നും, സേവനവും പരിത്യാഗവും ആർജിച്ചെടുക്കേണ്ട ഗുണങ്ങളാണെന്നും നാം അറിയുന്നു.

ആത്മീയഫലങ്ങളിൽ അധികാരത്തിന്റെ അപ്പക്കഷണങ്ങൾ ആഹരിക്കേണ്ടവയല്ല എന്ന് ഒരു പൈതലിനെ ചൂണ്ടിക്കാട്ടി ക്രിസ്തു പറയുകയാണ്. ദാസന്റെയും അടിമയുടെയും മനോഭാവം കാത്തുസൂക്ഷിക്കുവാൻ ശ്രമിക്കുക. ശിഷ്യന്മാരുടെ ഇടയിലുണ്ടായ ഒരു പ്രശ്നത്തെ ഉടനടി തന്നെ കൈകാര്യം ചെയ്ത് ശമിപ്പിക്കുവാൻ ക്രിസ്തു ശ്രമിക്കുന്നു. അവർ ആവശ്യപ്പെടാതെ തന്നെ, അവരുടെ ഇംഗിതം മനസ്സിലാക്കി അതിൽ ഇടപെടുന്നു. അധികാരവും ആധിപത്യവും ആത്മപ്രശംസയും എല്ലാം ഒരുവന്റെ 'സ്വത്വ'ത്തെ വളരെപ്പെട്ടെന്ന് ഇല്ലാതാക്കും എന്ന് അറിയാവുന്നതുകൊണ്ടാണ് 'വലിയവൻ ഏറ്റവും ചെറിയവൻ ആകണം' എന്ന് പറഞ്ഞ് ആ വിഷയത്തിന്റെ പ്രശ്നപരിഹാരം ക്രിസ്തു നൽകിയത്. സ്ഥാനമാനങ്ങളും അധികാരവും മറ്റുള്ളവരുടെമേൽ പ്രയോഗിച്ച് സത്യത്തെയും നീതിയെയും വെല്ലുവിളിക്കുന്ന ഒരു സമൂഹത്തിലാണ് നാം ജീവിക്കുന്നത്. അവിടെ ക്രിസ്തുധർമ്മത്തിന്റെ പാതയിൽ പലരും ബഹുദൂരം പിന്നിലാണ്. ആ പലരിൽ നാമും ഉൾപ്പെടുന്നുണ്ടോ എന്ന് ചിന്തിക്കുക. മറിച്ച് 'മാനവ സേവ മാധവ സേവ' ആണെന്നുള്ള തത്വാധിഷ്ഠിതമായ ജീവിതശൈലി പിന്തുടർന്ന്, നൈർമ്മല്യ ബോധമുള്ളവരായി ജീവിക്കുക (മർക്കോസ് 10:43-44, ലൂക്കോസ് 22:26, മത്തായി 23:11).

## 2. ക്രിസ്തുധർമ്മം എല്ലാവരെയും ഉൾക്കൊള്ളുന്ന നന്മയാണ്

'തങ്ങൾ വിളിക്കപ്പെട്ടവരാണ്' എന്നുള്ളതിനാൽ ദൈവരാജ്യത്തിന്റെ പ്രവൃത്തികൾ തങ്ങളാൽ മാത്രമേ ചെയ്യാൻ കഴിയുകയുള്ളു എന്ന ശിഷ്യന്മാരുടെ അഹംബോധത്തെയാണ് ക്രിസ്തു ഇവിടെ ഇല്ലാതാക്കുന്നത്. ക്രിസ്തുവിന്റെ നാമത്തിൽ ഭൂതങ്ങളെ പുറത്താക്കുന്ന ഒരുവനെ നമ്മുടെയിടയിൽ നിന്ന് നിരോധിച്ചു എന്നാണ് ശിഷ്യന്മാരെ പ്രതിനിധീകരിച്ച് യോഹന്നാൻ പറയുന്നത്. ഭൂതങ്ങളെ പുറത്താക്കുവാനും, രോഗികളെ സൗഖ്യമാക്കുവാനും ക്രിസ്തു തന്റെ ശിഷ്യന്മാർക്ക് അധികാരം നൽകുന്നുണ്ട് (മർക്കോസ് 3:14, 15, 6:7). എന്നാൽ അത് പരിപൂർണ്ണമായി തങ്ങൾക്ക് മാത്രമാണ് എന്നാണ് അവരുടെ ധാരണ. അതാണ് ക്രിസ്തു ഇവിടെ തിരുത്തുന്നത്. ഇതിന് സമാനമായ ഒരു സംഭവം സംഖ്യാ പുസ്തകം 11:23-30 വരെയുള്ള വാക്യങ്ങളിൽ നാം കാണുന്നുണ്ട്. യഹോവയുടെ ആത്മാവ് ലഭിച്ച എൽദാദ്, മേദാദ് എന്നിവർ പ്രവചിച്ചപ്പോൾ അവരെ വിരോധിക്കുവാനായി ഒരുങ്ങിയ യോശുവയെ മോശ തടയുന്നു. യഹോവയുടെ ജനം ഒക്കെയും പ്രവാചകന്മാർ ആകണമെന്നാണ് മോശ ഇച്ഛിക്കുന്നത്. കൂടുതൽ മഹിതമായ ഒരു ജീവിതശൈലിയിലേക്കും, കാഴ്ചപ്പാടിലേക്കും എല്ലാവരും വരണമെന്നുള്ള ചിന്തയാണ് ഇവിടെ കാണുന്നത്. ക്രിസ്തുവും അതാണ് ആഗ്രഹിക്കുന്നത്. 'നമുക്ക് പ്രതികൂലമല്ലാത്തവൻ നമുക്ക് അനുകൂലമാണ്' എന്ന് പറഞ്ഞ് ശിഷ്യസമൂഹത്തിന് ക്രിസ്തുധർമ്മത്തിന്റെ വിശാലതയുടെ വ്യാപ്തി എന്താണെന്ന് കാണിച്ചുകൊടുക്കുന്നു.

ഞാനാണ് ശരി; എന്റെ വിശ്വാസമാണ് വലിയത്, എന്റെ സഭയാണ് ശ്രേഷ്ഠമായത് എന്നുള്ള ചിന്തയാണ് നമുക്കുള്ളത്. അതിനാൽ അപരൻ ചെയ്യുന്ന നന്മകളെയോ പ്രവർത്തനങ്ങളെയോ നാം കാണാതെ പോകുന്നു. ക്രിസ്തുധർമ്മ വിശ്വാസികൾ പരസ്പരം ചെളിവാരിയെറിയുവാനും, തങ്ങളുടെ നിലപാടുകളിൽ ഊന്നി ഇപ്പറയുന്ന ശിഷ്യന്മാരുടേതിന് സമമായി മറ്റുള്ളവരെ വിരോധിക്കുവാനും, നിഷ്പ്രഭരാക്കുവാനും സമയവും ധനവും അധികാരവും ഉപയോഗിക്കുമ്പോൾ, നഷ്ടപ്പെട്ടു പോകുന്നത് അനേകം ആത്മാക്കളാണ് എന്നുള്ളത് ചിന്തിക്കേണ്ട വിഷയം തന്നെയാണ്. മറിച്ച് ഏറ്റവും നിസ്സാരമായ ഒരു കാര്യം ചെയ്യുന്നതിൽ കൂടി - ഒരു പാത്രം വെള്ളം അപരന് നൽകുന്നതിൽ കൂടി - നാം ക്രിസ്തുവിനെയാണ് സാക്ഷിക്കുന്നത് എന്ന ബോധ്യം നമുക്കുണ്ടാകണം.

ഇസ്രായേൽ ജനം മുഴുവനും യഹോവയുടെ പ്രവാചകന്മാർ ആകണമെന്നാണ് മോശ ആഗ്രഹിക്കുന്നത്. അതുപോലെയുള്ള ഒരു inclusive nature ആണ് ക്രിസ്തു ശിഷ്യത്വത്തിനും വേണ്ടത്. അധികാരത്തിനും മഹിമകൾക്കും ദൈവരാജ്യത്തിൽ തീർത്തും സ്ഥാനമില്ലെന്ന് ക്രിസ്തു ഓർമ്മപ്പെടുത്തുന്നു. മറിച്ച് സേവനവും സമർപ്പണവും വിശ്വാസവുമാണ് ക്രിസ്തുനാമധാരികൾക്ക് അവശ്യം ഉണ്ടായിരിക്കേണ്ട ഗുണങ്ങൾ എന്ന് ഇന്നത്തെ സദ്വാർത്ത നമ്മെ ഓർമ്മപ്പെടുത്തുന്നു.

❑



കരിമ്പ സെന്റ്. ജോൺസ് വലിയപള്ളിയുടെ സുവർണ്ണ ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി പ്രസിദ്ധീകരിച്ച 'സുവർണ്ണ ജൂബിലി സ്മരണിക' മലബാർ ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ സേവേറിയോസ് ഭദ്രാസന സെക്രട്ടറി തോമസ് കുര്യൻ അച്ചന് നൽകിക്കൊണ്ട് പ്രകാശനം ചെയ്തു. ഇടവക വികാരി ഫാ. ജേക്കബ് കുരുവിള, മുൻ വികാരി ഫാ. എബി കുര്യൻ, ഭദ്രാസന കൗൺസിൽ അംഗങ്ങൾ എന്നിവർ സമീപം.




ചെങ്ങന്നൂർ ഭദ്രാസന വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ, തെങ്ങേലി മാർ ഡയനീഷ്യസ് ബാലിക ഭവനിലെ വിദ്യാർത്ഥിനികൾക്കായി, 'ഓൺലൈൻ പഠന സഹായ പദ്ധതി' നടത്തപ്പെട്ടു. പദ്ധതിയുടെ ഭാഗമായി LED TV യും മൊബൈൽ ഫോണുകളും, ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഡോ. മാത്യൂസ് മാർ തീമോത്തിയോസിൽ നിന്നും ബാലിക ഭവനിലെ ചുമതലക്കാരായ സഖറിയാ പനയ്ക്കാമറ്റം കോർഎപ്പിസ്കോപ്പായും, സിസ്റ്റർ എമിലിയും ഏറ്റുവാങ്ങി. ഭദ്രാസന സെക്രട്ടറി ഫാ. മാത്യു ഏബ്രഹാം കാരയ്ക്കൽ, വിദ്യാർത്ഥി പ്രസ്ഥാനം വൈസ്. പ്രസിഡന്റ് ഫാ. സ്റ്റീഫൻ വർഗീസ്, ജനറൽ സെക്രട്ടറി ലിജോ, ജോയിന്റ്. സെക്രട്ടറി ബ്ലെസ്സി, ഡിസ്ട്രിക്ട് ഓർഗനൈസർസ് ഷിജോ, ബിബിൻ, അഞ്ചു, എബിൻ എന്നിവർ നേതൃത്വം നൽകി.



മലങ്കര ഓർത്തഡോക്സ് സഭയുടെ സ്ഥാപകനും ഭാരതത്തിന്റെ അപ്പോസ്തോലനും കാവൽ പിതാവും ആയ പ. മാർ തോമാ ശ്ലീഹായുടെ ദുഖ്റോനോ പെരുന്നാൾ അഹമ്മദാബാദ് ഭദ്രാസനത്തിലെ അബു റോഡ് ജ്യോതിസ് ആശ്രമത്തിൽ ആഘോഷിച്ചു. ആശ്രമ മാനേജർ ഫാ. ഫിലിപ്പോസ് അബ്രഹാം ഹിന്ദി ഭാഷയിൽ വി. കുർബ്ബാന അർപ്പിച്ചു.







പ. മാർ തോമാ ശ്ലീഹായുടെ ദുഖറോനോ പെരുന്നാളിനോടനുബന്ധിച്ച് അഹമ്മദാബാദ് ഭദ്രാസനത്തിലെ അബു റോഡ് ജ്യോതിസ് ആശ്രമത്തിന്റെ നേതൃത്വത്തിൽ കോവിഡ്-19 സാഹചര്യത്തിൽ ദുരിതമനുഭവിക്കുന്ന നിർധന കുടുംബങ്ങൾക്ക് ഭക്ഷ്യോൽപ്പന്ന കിറ്റ് വിതരണം ചെയ്തു.



വിശുദ്ധ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ തിരുവിതാംകോട് അരപ്പള്ളിയിൽ ആ പുണ്യ പിതാവിന്റെ ദുഖ്റോനോ പെരുന്നാൾ ആഘോഷിച്ചു. പെരുന്നാൾ ശുശ്രൂഷകൾക്ക് വന്ദ്യ ബർശ്ലീബി റമ്പാൻ കാർമികത്വം വഹിച്ചു.

## ഡോ. ജയരാജ് കൊച്ചുപിള്ള പീരുമേട് എം.ബി.സി. കോളജ്പ്രിൻസിപ്പൽ



ഇടുക്കി: മലങ്കര ഓർത്തഡോക്സ് സഭയുടെ പീരുമേട് എം.ബി.സി. കോളജ് പ്രിൻസിപ്പലായി ഡോ. ജയരാജ് കൊച്ചുപിള്ള ചുമതലയേൽക്കും. കേരള സാങ്കേതിക സർവകലാശാലയുടെയും കേരള സർവകലാശാലയുടെയും റിസർച്ച് ഗൈഡാണ് ഇദ്ദേഹം.

സാങ്കേതിക വിദ്യാഭ്യാസരംഗത്ത് വിപ്ലവകരമാറ്റങ്ങളും നുതന ആശയങ്ങളും പകരുന്ന എം.ബി.സി. കോളേജിന് ഡോ. ജയരാജ് കൊച്ചുപിള്ളയുടെ സേവനം കൂടുതൽ കരുത്താകും. മുൻ പ്രിൻസിപ്പൽ ഡോ. സി. പ്രദീപിന് യാത്രയയപ്പ് നൽകി. ചടങ്ങിൽ കോളജ് ഡയറക്ടർ ഫാ.. ജിജി പി. അബ്രഹാം അധ്യക്ഷനായി. ബാവതിരുമേനിയുടെ പ്രിൻസിപ്പൽ സെക്രട്ടറി ഫാ. തോമസ് പി. സഖറിയ മുഖ്യസന്ദേശം നൽകി.



**The feast of St. Paul was celebrated at St. Paul's Orthodox Church, Plano Dallas. The chief celebrant was H.G Dr. Geverghese Mar Yulios.**

## സഖറിയ മാർ ദീവന്നാസ്യോസിന്റെ 23–ാമത് ശ്രാദ്ധപ്പെരുന്നാൾ

മദ്രാസ് ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്ത ഭാഗ്യസ്മരണാർഹനായ സഖറിയ മാർ ദീവന്നാസ്യോസിന്റെ 23–ാമത് ശ്രാദ്ധപ്പെരുന്നാൾ ജൂലൈ 6, 7 തീയതികളിൽ അദ്ദേഹം പണികഴിപ്പിച്ചതും അന്ത്യസമയം വരെയും ജീവിച്ചതുമായ ചെന്നൈ വിനായകപുരം അരമനയിൽ നടത്തപ്പെടും. ജൂലൈ 6 ന് വൈകിട്ട് 6 മണിക്ക് സന്ധ്യാനമസ്കാരവും തുടർന്ന് അനുസ്മരണപ്രസംഗം, ധൂപപ്രാർത്ഥന, ആശീർവാദം എന്നിവ നടക്കും. ജൂലൈ 07 രാവിലെ 6 മണിക്ക് പ്രഭാതനമസ്കാരം തുടർന്ന് വിശുദ്ധ കുർബ്ബാന, ധൂപപ്രാർത്ഥന, ആശീർവാദം എന്നിവ അനുഗ്രഹപ്രദമായി നടത്തപ്പെടും. പെരുന്നാൾ ശുശ്രൂഷകൾ മദ്രാസ് ഭദ്രാസനത്തിന്റെ ഫേസ്ബുക്ക് പേജിലൂടെ തൽസമയം സംപ്രേക്ഷണം ചെയ്യുന്നതാണ്. https://www.facebook.com/Malankara-Orthodox-Church-Madras-Diocese

## ഫാ. ദാനിയേൽ ജോർജ് നിര്യാതനായി



ചിക്കാഗോ (Bellwood) സെന്റ് ഗ്രീഗോറീയോസ് ഓർത്തഡോക്സ് കത്തീഡ്രൽ വികാരി ഫാ. ദാനിയേൽ ജോർജ് നിര്യാതനായി. ശെമ്മാശനായി ദീർഘകാലം പരുമല സെമിനാരിയിൽ സേവനം അനുഷ്ഠിച്ചതിന് ശേഷം അച്ചൻ അമേരിക്കൻ ഭദ്രാസന വൈദികനായി സേവനം അനുഷ്ഠിക്കുകയായിരുന്നു. കായംകുളം കാദീശാ ഓർത്തഡോക്സ് പള്ളി ആണ് മാതൃഇടവക.

ശവസംസ്കാരം ചിക്കാഗോ ബെൽവുഡ് സെൻറ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ദേവാലയത്തിൽ അഹമ്മദാബാദ് ഭദ്രാസനാധിപൻ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ നടന്നു. സംസ്കാര ശുശ്രൂഷയോടനുബന്ധിച്ചുള്ള നഗരി കാണിക്കൽ ശുശ്രൂഷ ഒകലോൺ സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തിലും, സെൻറ് തോമസ് ദേവാലയത്തിലും, എൽമസ്റ്റ് സെന്റ് ഗ്രീഗോറിയോസ് ദേവാലയത്തിലും ബെൽവുഡ് സെൻറ് ഗ്രീഗോറിയോസ് ഓർത്തോഡോക്സ് ദേവാലയത്തിലും നടത്തി. ചിക്കാഗോ ഷെല്ലാ പാർക്കിലുള്ള ഇർവിങ് പാർക്ക് ആൻഡ് 25 സ്ട്രീറ്റ് മലങ്കര ഓർത്തഡോക്സ് സിറിയൻ ചർച്ച് സെമിത്തേരിയിൽ സംസ്ക്കാരം പൂർത്തീകരിച്ചു.



## മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മ പെരുന്നാൾ അട്ടപ്പാടി ആശ്രമത്തിൽ ആചരിച്ചു

പ. മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മ പെരുന്നാൾ ആ പുണ്യ പിതാവിന്റെ ധന്യനാമത്താൽ സ്ഥാപിതം ആയിരിക്കുന്ന അട്ടപ്പാടി മിഷന്റെ 26–മാത് ജന്മദിനവും ആഘോഷിച്ചു. അട്ടപ്പാടി മിഷൻ ഡയറക്ടർ ഫാ. എം. ഡി. യൂഹാനോൻ റമ്പാൻ വി. കുർബാനയ്ക്കു മുഖ്യകാർമ്മികത്വം വഹിച്ചു.

ആശ്രമം സുപ്പീരിയർ ഫാ. വർഗീസ് ജോസഫ്, ഫാദർ വർഗീസ് മാത്യു എന്നിവർ സഹകാർമ്മികർ ആയിരുന്നു. നേർച്ച വിളമ്പും നടത്തി.



**ഫാ. ദാനിയേൽ ജോർജിന്റെ ശവസംസ്ക്കാര ശുശ്രൂഷ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ നടന്നു.**



മഹാത്മാഗാന്ധി സർവകലാശാല സിൻഡിക്കേറ്റ് അംഗമായി നിയമിതനായ കോട്ടയം ബസേലിയസ് കോളജ് പ്രിൻസിപ്പൽ ഡോ. ബിജു തോമസ്



ജീവകാരുണ്യപ്രവർത്തനങ്ങളുടെ ഫണ്ട് ശേഖരണത്തിന്റെ ഭാഗമായി കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ലോക്ക്ഡൗൺ കാലത്ത് നടപ്പാക്കുന്ന PAPER COLLECTION CHALLENGE ന്റെ ഭാഗമായി കുന്നയ്ക്കാൽ വലിയ പള്ളി യുവജനപ്രസ്ഥാനത്തിന്റെ ചലഞ്ച് സ്വീകരിച്ച് നെച്ചൂർ സെന്റ് തോമസ് ഓർത്തഡോക്സ് യുവജന പ്രസ്ഥാനം ഏറ്റെടുത്തു. ആദ്യ ശേഖരണം ഭദ്രാസന സെക്രട്ടറിയും പള്ളി വികാരിയുമായ ഫാ. സി. എം. കുര്യാക്കോസ് അച്ചന്റെ കൈയ്യിൽ നിന്നും യുവജനപ്രസ്ഥാനം സെക്രട്ടറി ഫെലിക്സ് റ്റി. ചാക്കോയും യുവജന പ്രസ്ഥാന അംഗങ്ങളും ചേർന്ന് ഏറ്റുവാങ്ങി.

## യൂഹാനോൻ മാർ ക്രിസോസ്റ്റമോസിന്റെ പിതാവ് നിര്യാതനായി



നിരണം ഭദ്രാസനാധിപനും, ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ അദ്ധ്യക്ഷനുമായ ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസിന്റെ പിതാവ് കണ്ണൻകുളത്ത് മണ്ണിൽ പുത്തൻപുരയിൽ കെ. വി. യോഹന്നാൻ നിര്യാതനായി. കോട്ടൂർ സെന്റ്. മേരീസ് ഓർത്തഡോക്സ് പള്ളിയിൽ സംസ്കാര ശുശ്രൂഷകൾ നടന്നു.

## സുനിൽ കെ. ഈശോ നിര്യാതനായി



കറുകച്ചാൽ പഞ്ചായത്ത് ഏഴാം വാർഡ് മെമ്പർ ആഞ്ഞിലിത്തോപ്പിൽ സുനിൽ കെ. ഈശോ (50) നിര്യാതനായി. മലങ്കര ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം മുൻ കേന്ദ്ര സമിതിയംഗമായും, മുൻ ഭദ്രാസന ട്രഷററായും, മുൻ ഭദ്രാസന കൗൺസിൽ അംഗവുമായും പ്രവർത്തിച്ചു സഭയിലെ നിറസാന്നിധ്യം ആയിരുന്നു. സംസ്കാരം പനയമ്പാല സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ നടത്തി.



എസ്.എസ്.എൽ.സി. പരീക്ഷയിൽ മികച്ച വിജയം നേടിയ ഇരട്ടകളായ ശേബയെയും ഫേബയെയും മാവേലിക്കര ഭദ്രാസന സഹായ മെത്രാപ്പോലീത്താ അലക്സിയോസ് മാർ യൗസേബിയോസും ഭദ്രാസന സെക്രട്ടറി ഫാ. ജോൺസ് ഈപ്പനും അനുമോദിക്കുകയും ഉപഹാരം നൽകുകയും ചെയ്തു.



പിറവം സെന്റ് മേരീസ് ഓർത്തോഡോക്സ് വലിയ പള്ളിയിൽ മാർ തോമ്മാ ശ്ലീഹായുടെ ദുക്റോനോ പെരുന്നാളിന് ഇടവകാംഗവും കടമറ്റം പള്ളി വികാരിയുമായ ഫാ. ടി. പി. കുര്യൻ മുഖ്യകാർമികത്വം വഹിച്ചു.




അടൂർ സെന്റ്. തോമസ് ഓർത്തഡോക്സ് കത്തീഡ്രലിലെ എം.ജി.എം. യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ചായലോട് ഹൈസ്കൂൾ വിദ്യാർത്ഥിക്ക് പഠനത്തിനായി എൽ.ഇ.ഡി ടെലിവിഷൻ സ്കൂൾ അധികാരികൾക്ക് ഇടവക വികാരിയായ ഫാ. ജേക്കബ് കോശി, ഇടവക സഹവികാരി ഫാ. ജോസഫ് സാമുവേൽ, എന്നിവർ കൈമാറി.